# വൈദികൻ.

വാല്യം ൨. { മെയ് ൧൮൯൦: { ലക്കം ൫.

വിശുദ്ധസഭയുടെ സമാധാനത്തിനുവേണ്ടിയുള്ള

## ഒരു പ്രാർത്ഥന.

ദൈവമായ കൎത്താവേ, നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു. വീഴ്ചക്കാൎക്കു നീ മാപ്പുകൊടുക്കണമേ. അധൎമ്മം പ്രവൎത്തിക്കുന്നവരെ നീതി പ്രവൎത്തിക്കുന്നവരാക്കണമേ. നിന്നോടുള്ള സ്നേഹത്തിൽ നിന്നുവേർപെട്ടു നാനാവഴികളിൽ ചിതറിപ്പോയിരിക്കുന്നവരെ കൂട്ടിച്ചേൎക്കണമേ. ശാന്തതയുള്ളവരിൽ എഴുന്നള്ളിപ്പാൎക്കണമേ. കലഹപ്രിയന്മാരെ ശാന്തശീലന്മാരാക്കണമേ. വഴക്കുകളെ നീക്കിക്കളയണമേ. ഭിന്നകക്ഷികളെ യോജിപ്പിക്കണമേ. നിന്റെ തിരുസഭയുടെ കൊമ്പിനെ എല്ലാസ്ഥലത്തും ഉയൎത്തണമേ. അതിന്റെ മക്കൾക്കു സമാധാനത്തെ വൎദ്ധിപ്പിച്ചുകൊടുക്കണമേ. അതിൽനിന്നു ശീശ്മകളെയും ഭിന്നതകളെയും നാശകരങ്ങളായ എല്ലാ മതവിപരീതങ്ങളെയും മായിച്ചുകളയണമേ. സമാധാനവും യോജിപ്പും അതിൽ വസിപ്പിക്കണമേ. അതിലെ പുരോഹിതന്മാരെയും ശുശ്രൂഷകന്മാരെയും ഉപദേഷ്ടാക്കളെയും നിന്നോടുള്ള സ്നേഹംകൊണ്ടു നിറയ്ക്കണമേ. നിനക്കുവേണ്ടി കഷ്ടപ്പാടു സഹിക്കുന്ന ഇടയന്മാരെ അതിൽ എഴുനേല്പിക്കുകയും അവൎക്കു സമാധാന സമ്പൂൎണ്ണമായ ദീൎഘായുസ്സുകൊടുക്കുകയും ചെയ്യണമേ. പിതാവും പുത്രനും പരിശുദ്ധറൂഹായുമായുള്ളോവേ ഞങ്ങളെല്ലാവരും ഒരുമിച്ചു നിനക്കു സ്തുതിയും സ്തോത്രവും കരേറും ആമ്മീൻ.

---

## ധ്യാനം.

ദൈവഭക്തി— ഞാൻ സകലവും പരിശോധിച്ചുനോക്കിയാറെ ദൈവഭക്തിയെക്കാൾ വിശിഷ്ടമായി ഒന്നും തന്നെ കണ്ടില്ലാ.

അതിനെ സ്നേഹിക്കുന്നവൻ ഭാഗ്യവാൻ. മിസ്രയീമിലെ അധിപതിയായിത്തീൎന്ന നീതിമാനായ യൗസേപ്പ് അതിനെ സ്നേഹിച്ചു. സ്വന്തം വടി നീട്ടി കടലിനെ വിഭാഗിച്ച ശ്രേഷ്ഠനായ മോശ അതിനെ സ്നേഹിച്ചു. ഹനനിയാ മുതലായവർ അതിനെ സ്നേഹിക്കുകയും അതു് അവരെ തീച്ചൂളയിൽനിന്നു് വിമുക്തരാക്കുകയും ചെയ്തു. അതു് പൊന്നിനെക്കാൾ ആഗ്രഹിക്കത്തക്കതും തേൻകട്ടയെക്കാൾ മാധുൎയ്യമുള്ളതും ആകുന്നു. അതിനെ സ്നേഹിക്കുന്നവനു് ഭാഗ്യം.

സ്നേഹത്തിന്റെ ആവശ്യകത - സമുദ്രതീരത്തുകൂടെ സഞ്ചരിക്കയിൽ ഞാൻ വെള്ളത്തിലേക്കു സൂക്ഷിച്ചു നോക്കി. അപ്പോൾ കണ്ടാലും മത്സ്യങ്ങൾ അന്യോന്യം വിഴുങ്ങുന്നതു കണ്ടു് ഭയപ്പെട്ടു് വിസ്മയംപൂണ്ടു ഞാൻ ചിന്താമഗ്നനായിനിന്നു പരസ്പരം വിഴുങ്ങുന്ന മനുഷ്യരും ലോകത്തിൽ ഉണ്ടല്ലോ എന്നു ഞാൻ ഓൎത്തു. ന്യായവിസ്താരത്തിലേക്കു വന്നുചേരാത്ത സൃഷ്ടികളെ ഞാൻ എന്തിനു് കുററം വിധിക്കുന്നു? സ്വന്തകണ്ണുകൾക്കു മുമ്പാകെ ന്യായവിധി ഇരുന്നിട്ടും തമ്മിൽ തമ്മിൽ വിഴുങ്ങുന്ന മനുഷ്യരുടെ പ്രവൃത്തി ആക്ഷേപാൎഹമത്രെ. അപ്രകാരം ചെയ്യാതെ അവസാനത്തോളം സകലവും സഹിക്കുന്നവൻ അനുഗ്രഹിക്കപ്പെട്ടവൻ ആകുന്നു. (ശ്ഹീമാ നമസ്കാര പുസ്തകത്തിൽനിന്നു്)

---:---

# പത്രാധിപക്കുറിപ്പുകൾ.

## മാന്യവരിക്കാർ ശ്രദ്ധിപ്പാൻ.

മാസികയുടെ ഈ ആണ്ടത്തെ വരിസംഖ്യ സദയം അയച്ചുതന്ന മാന്യ മിത്രങ്ങൾക്കു് ഞങ്ങൾ നന്ദി പറഞ്ഞുകൊള്ളുന്നു. പണം അടച്ചിട്ടില്ലാത്തവർ ഇരുകൂട്ടൎക്കും നഷ്ടവും, അസൗകൎയ്യവുമുള്ള വി. പി.ക്കു് ഇടയാക്കാതെ, ആറാംലക്കം പുറപ്പെടുന്ന



തിനുമുൻപേ വരിസംഖ്യ അയച്ചുതന്നു് ഞങ്ങളെ സഹായിക്കണമെന്നപേക്ഷ. വരിസംഖ്യ മുഴുവൻ അടച്ചിട്ടില്ലാത്തവർ ബാക്കികൂടെ ഉടൻതന്നെ അയച്ചുതരുമെന്നു് വിശ്വസിക്കുന്നു. ഞങ്ങളുടെ ഈ ക്രിസ്തീയപരിശ്രമത്തിൽ, സമുദായാംഗങ്ങളുടേയും മാന്യവരിക്കാരുടേയും സഹായസഹകരണങ്ങളെ അഭ്യൎത്ഥിച്ചുകൊള്ളുന്നു.

## മലങ്കരമെത്രാപ്പോലീത്താ തിരുമനസ്സിലേക്കു് മംഗളസമൎപ്പണം.

മലങ്കര ഇടവകയുടെ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ മേല്പട്ടസ്ഥാനാഭിഷേകത്തിന്റെ ഇരുപത്തിരണ്ടാമത്തെ വൎഷം തികയുന്നതു് ഈ ഇടവമാസത്തിലാണു്. വിവിധസംഭവങ്ങളുടെ ബാഹുല്യംകൊണ്ടു് ഇത്രയും പ്രസിദ്ധവും പ്രാധാന്യമേറിയതുമായ ഒരു കാലഘട്ടം മലങ്കരസുറിയാനിസമുദായചരിത്രത്തിൽ ഇതഃപൎയ്യന്തം ഉണ്ടായിട്ടില്ലെന്നുള്ളതു് തീർച്ചതന്നെ. രണ്ടു പത്രിയൎക്കീസുബാവാന്മാരുടെ മലങ്കരസന്ദൎശനം, മുടക്കും അതിനെ തുടൎന്നുണ്ടായ അഭ്യന്തരവിപ്ലവവും പൗരസ്ത്യകാതോലിക്കാ സിംഹാസനസ്ഥാപനം, ആദ്യത്തെ ഹൈക്കോടതിവിധിയും അതിന്റെ സാരാംശങ്ങളെ പാടെ നിഷേധിച്ചുള്ള പുനർവിധിയും, മൂന്നു കാതോലിക്കാബാവാമാരുടെ അവരോധനം, മാർ യൂയാക്കിം ഈവാനിയോസ്, മാർ പീലക്സീനോസ്, മാർ ഗ്രീഗോറിയോസ് (ഇപ്പോഴത്തെ കാതോലിക്കാബാവാ) മാർ അത്താനാസ്യോസ്, മാർ തീമോത്തിയോസ്, മാർ മിഖായേൽ ദീവന്നാസ്യോസ്, ബഥനിയുടെ മാർ ഈവാനിയോസ്, മാർ ദീയസ്കോറോസ്, മാർ ഗ്രീഗോറിയോസ്, മാർ തേയോഫീലോസ് എന്നീ പത്തു തിരുമേനിമാരുടെ സ്ഥാനാഭിഷേകം, രണ്ടു കാതോലിക്കാബാവാന്മാരുടെയും മാർ യോസഫ് ദീവന്നാസ്യോസ്, മാർ അൽവാറീസ്, മാർ കൂറിലോസ്, മാർ യൂയാക്കിം ഈവാനിയോസ്, മാർ സേവേറിയോസ്, മാർ ഒസ്താത്തിയോസ്, എന്നീ ആറു മെത്രാന്മാരുടേയും ദേഹവിയോഗം, വാൎദ്ധക്യത്തെയും ക്ഷീണത്തെയും അവഗണിച്ചു് സഭയ്ക്കുവേണ്ടി സ്വാൎത്ഥപരിത്യാഗത്തോടെ ചെയ്ത ക്ലേശഭൂയിഷ്ഠവും അത്യു

പൽക്കരവുമായ മർദ്ദീൻയാത്ര, ബഥനിആശ്രമം, തിരുമൂലപുരം ബാലികാമഠം, മുതലായ സ്ഥാപനകളുടെ ആവിർഭാവം — ഇങ്ങനെ സംഭവസമ്പൂർണ്ണമായ ഈ കാലഘട്ടത്തെ സംവീക്ഷണം ചെയ്യുന്ന ഞങ്ങളുടെ മനസ്സ് വിവിധവികാരങ്ങൾക്ക് വശംവദമാകുന്നു. സുറിയാനിസഭയിൽ ആരേക്കാളും നിസ്തുല്യനായ നിരീക്ഷണപടുവും വിദൂരദൃഷ്ടിയും ദൈവഭക്തനും, വിശുദ്ധസഭയുടെ വിശ്വാസാചാരങ്ങളിൽ അഗാധപാണ്ഡിത്യവും നിഷ്ഠയുമുള്ള ദേഹവും ആയ ഈ വന്ദ്യതിരുമേനിയുടെ ഭരണകാലം സഭയുടെ പരിപുഷ്ടമായ വളർച്ചക്കും ക്രമീകരണത്തിനും, ഐശ്വര്യത്തിനും പര്യാപ്തീഭവിക്കുമെന്ന് ആശിച്ചിരുന്ന പലക്കും അത്യന്തം ദുഃഖമുണ്ടാകത്തക്കവിധത്തിൽ സമുദായമാകുന്ന പടക്ക് അഭ്യന്തരകലഹമാകുന്ന കല്ലോലമാലകൾക്ക് വിധേയമായി ചാഞ്ഞും ചരിഞ്ഞും ആശ്വാസമില്ലാതെ അലയുന്നതു കാണുമ്പോൾ യാത്രക്കാരൊപ്പം കാണികളുടേയും ഹൃദയങ്ങൾ വെന്തുനീറുന്നതു് അതിശയകരമല്ലാ. സുറിയാനിസഭാന്തരീക്ഷത്തെ ഭയാനകമാക്കിത്തീർത്തിരിക്കുന്ന ഈ കാർമേഘപടലങ്ങളുടെ ആവിർഭാവം ഏതു സമുദ്രത്തിൽനിന്നാണെന്നും അവയെ തടസ്സം ചെയ്യുന്നതിനു ശക്തിയുള്ള സഹ്യപർവ്വതനിര ഇവിടെത്തന്നെ സൃഷ്ടിക്കുന്നതു് എതൊരു സിംഹശക്തി•• സാധിക്കുമെന്നും മററുമുള്ള അതിഗഹനങ്ങളായ കാര്യങ്ങളെ സൂക്ഷ്മമായി വിവേചിച്ചറിയാതെ സമുദായത്തിലെ ഒന്നോ രണ്ടോ വ്യക്തികളെ പിടിച്ചു് കടലിലിട്ടാൽ കാററും കോളും ശമിക്കുമെന്നോ കാർമേഘങ്ങൾക്ക് തരണം ചെയ്വാൻ പാടില്ലാത്ത ഏതെങ്കിലും വന്മലയുടെ അടിവാരത്തിൽ കുടിയേറിപ്പാർത്താൽ യാതൊരു ഭീതിയുംകൂടാതെ കാലയാപനം ചെയ്യാമെന്നോ അല്പബുദ്ധികളായ ചിലരെല്ലാം സമാധാനിക്കുന്നതിൽ ഒട്ടുംതന്നെ വിസ്മയിപ്പാനില്ലാ. പക്ഷേ നാം സ്വയം സൃഷ്ടിച്ചതും നമ്മിൽതന്നെ കുടികൊള്ളുന്നതുമായ ഈ കൊടുങ്കാററു് നാം ഓടിപ്പോകുമ്പോൾ നമ്മോടുകൂടെത്തന്നെ ഉണ്ടായിരിക്കുന്നതും പരമാർത്ഥമായ ആത്മസംസ്കരണം കൂടാതെ അതു് ശമിക്കുന്നതല്ലാത്തതും ആകുന്നു.

മലങ്കരസഭയെ വിദേശികൾ അമ്മാനമാടി കളിക്കുന്നതിനു് സമ്മതിക്കാതെ സഭയുടെ ദൈവദത്തമായ സ്വാതന്ത്ര്യത്തെയും അപ്പോസ്തോലികവിശ്വാസത്തെയും കൈവളത്തിക്കൊണ്ടുപോകുന്നതിനു് ഇതഃപര്യന്തം ഭഗീരഥപ്രയത്നംചെയ്തു വന്ദ്യതിരുമേനി മലങ്കരസഭയുടെ ആരാധ്യപുരുഷനായി എന്നാളും സ്ഥിതിചെയ്യുമെന്നുള്ളതിനു് യാതൊരു സന്ദേഹവുമില്ലാ. തിരുമേനിയുടെ ആശയമാഹാത്മ്യത്തെയും ഉദ്ദേശ്യനൈർമ്മല്യത്തെയുംപററി അവശ്യം വേണ്ട മുന്നറിവും പരിചയവും മുടക്കുവേളയിൽ സമുദായാംഗങ്ങളിൽ പലക്കും ഇല്ലാതിരുന്നതിനാലാണു് ഈ കലഹം ഇത്ര ദീർഘിച്ചുപോകുന്നതിനിടയായതു്. എന്നാൽ ഈ വക കാര്യങ്ങളിൽ സഭാംഗങ്ങൾ കൂടുതൽ ആലോചനയും സ്വാതന്ത്ര്യബുദ്ധിയും ക്ഷമയും പ്രദർശിപ്പിച്ചുകാണുന്നതു് ആശ്വാസകരവും ഭാവിശ്രേയപിശുനശകുനവുമായി ഞങ്ങൾക്ക് തോന്നുന്നു. വ്യക്തിപരവും കക്ഷിപരവുമായ പലവിധപീഡകൾ നിരന്തരമായി സഹിക്കേണ്ടിവന്നിട്ടും മനസ്സുമടിക്കാതെ സഭയുടെ ശൈപരമായ ഭാവിനന്മയെ മാത്രം ലാക്കാക്കി ധൈര്യസമേതം പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന തിരുമേനിയുടെ ഉദ്ദേശ്യനൈർമ്മല്യം അടുത്തഭാവിയിൽ സഭാന്തരീക്ഷത്തിൽ മാറെറാലി കൊള്ളുകയും വ്യക്തിപരമായ വിദ്വേഷങ്ങൾ ഉപേക്ഷിച്ച് സർവസഭാംഗങ്ങളും സമാധാനപൂർവ്വം വർത്തിക്കുന്നതിനു് ആത്മപ്രേരിതരാകയും ചെയ്യുമെന്നു് ഞങ്ങൾ വിശ്വസിക്കുന്നു. മെത്രാപ്പോലീത്താതിരുമനസ്സിലെ ആദർശങ്ങൾ എല്ലാംതന്നെ പാടേ ധൂളീകൃതമാകത്തക്കവിധത്തിൽ സംഗതികൾ സംഭവിച്ച ആപൽസന്ധിയിലും അചഞ്ചലമായി സഭയുടെ ഭാവികാര്യങ്ങളെപ്പററി നിർഭയം കാര്യവിചാരംചെയ്തു ഈ മഹാത്മാവിൻെറ ധീരോദാത്തത, സുദൃഢമായ അവിടുത്തെ ദൈവാശ്രയത്തെ പ്രദ്യോതിപ്പിക്കുന്നു. സത്യത്തെ മുൻനിർത്തി അവിടുന്നു ചെയ്തുവരുന്ന ഈ ധർമ്മസമരം സഭയുടെ ഭാവി ഐശ്വര്യങ്ങൾക്ക് നിദാനമായിത്തീരുമെന്നു് നിർമ്മത്സരബുദ്ധികൾ സമ്മതിക്കാതിരിക്കയില്ലാ. തിരുമേനി ആയുരാരോഗ്യത്തോടെ ഒരു പൂർണ്ണപുരുഷായുസ്സ് ജീവിച്ചിരുന്നു് അവിടുന്നു് ആരംഭിച്ചിട്ടുള്ള പ്രവൃത്തി പരിപൂർണ്ണവിജയസ്ഥാനത്തേക്ക് കൊണ്ടുവരുന്നതിനും അവിടുത്തെ സ്ഥാനാഭിഷേകത്തിൻെറ ഇരുപത്തിയഞ്ചു സംവത്സരം തികയുന്ന രജതജൂബിലി ആഘോഷം സമാധാനത്തോടും സന്തോഷത്തോടുംകൂടെ

പൊതുസമുദായം കൊണ്ടാടുന്നയിനും ദൈവം സംഗതിയാക്കണമെന്നു് ഞങ്ങൾ പ്രാർത്ഥിക്കുകയും തിരുമനസ്സിലേക്കു് മംഗളമാശംസിക്കുകയും ചെയ്തുകൊള്ളുന്നു.

മിസ്റ്റർ വേദാസ്ത്രി.

കഴിഞ്ഞ ഇരുപത്തിഏഴുസംവത്സരക്കാലം മുഴുവൻ എം. ജി. എം. ഹൈസ്കൂളിലെ പ്രഥമാദ്ധ്യാപകനായിരുന്നു സ്കൂളിനേയും അങ്ങനെ സുറിയാനിസമുദായത്തേയും വിശ്വസ്തതയോടുകൂടെ സേവിച്ചു് സ്വശിഷ്യഗണങ്ങളുടേയും, സുറിയാനിക്രിസ്ത്യാനികളുടേയും; ദേശവാസികളായ ഇതര ക്രിസ്തീയ വകുപ്പുകാരുടേയും അക്രൈസ്തവരുടെ തന്നെയും, നിഷ്കളങ്കമായ സ്നേഹബഹുമാനങ്ങൾക്കും, പ്രശംസയ്ക്കും പാത്രീഭൂതനായ മിസ്റ്റർ ഇ. വേദാസ്ത്രി വിശ്രമാർത്ഥം ഉദ്യോഗമൊഴിഞ്ഞു് സ്വദേശത്തേക്കു പോയിരിക്കുന്നു. തിരുവല്ലായിൽ താമസിച്ച ഈ ദീർഘകാലത്തിനിടയിൽ സ്വധർമ്മനിർവ്വഹണത്തിലല്ലാതെ സാമുദായികമൊ രാഷ്ട്രീയമൊ ആയ യാതൊരു കാര്യങ്ങളിലും ഒററപ്രാവശ്യമെങ്കിലും അദ്ദേഹം ഇടപെട്ടിട്ടുള്ളതായി അറിഞ്ഞിട്ടില്ല. സ്വജീവിതക്രമവും, എം. ജി. എം. ഹൈസ്കൂളും ശിഷ്യന്മാരുമല്ലാതെ എന്തെങ്കിലും അദ്ദേഹത്തിന്റെ ധർമ്മബോധത്തിൽ എത്തുപെട്ടിട്ടുള്ളതായി ഞങ്ങൾക്കു് അറിവില്ല. അദ്ദേഹത്തിന്റെ കൃത്യനിഷ്ഠ ഒന്നു പ്രത്യേകമായിരുന്നു. ഈ ഇരുപത്തിഏഴു വർഷത്തിനിടയിൽ ഒരു മിനിററെങ്കിലും അമാന്തിച്ചു് സ്കൂളിൽ ഹാജരായിട്ടില്ലെന്നുകേൾക്കുമ്പോൾ അദ്ദേഹത്തിന്റെ കണിശം എത്രമാത്രമെന്നു് ബോദ്ധ്യമാകും. വിനയം അനുകമ്പ, സമസൃഷ്ടിസ്നേഹം ഇവ അദ്ദേഹത്തിനു് സഹജമായിരുന്നു. ആറടിയിൽ കൂടുതൽ ഉയരം വരുന്ന അദ്ദേഹത്തിന്റെ ആകാരവിശേഷവും, മന്ദഹാസ പ്രധാനവും എന്നാൽ ഗൗരവം തുളുമ്പുന്നതുമായ അദ്ദേഹത്തിന്റെ മുഖബിംബവും, ഒരു നോക്കു കണ്ടിട്ടുള്ളവർ, അദ്ദേഹത്തിന്റെ ആളുത്വത്തെ ദയാപൂർവ്വം പൂജിക്കാതെ ഇരിക്കുകയില്ല. സ്വാത്മനിയന്ത്രണത്തിൽ ഇത്രമാത്രം നിഷ്ഠയുള്ള ഒരു ആളെ കണ്ടെത്തുക പ്രയാസം നിശ്ചയമായും അദ്ദേഹം ഒരു ശുദ്ധാത്മാവും മാതൃകാപുരുഷനുമായിരുന്നു. എം. ജി. എം. ഹൈസ്കൂളിന്റെ സർവ്വശ്രേയസ്സിനും കാരണഭൂതനായ അദ്ദേഹത്തിന്റെ



വേർപാടു് സ്കൂളിനെന്നല്ലാ സുറിയാനി സമുദായത്തിനു പൊതുവെ അപരിഹാര്യമായ ഒരു നഷ്ടം തന്നെയാണു്. വാർദ്ധക്യം നിമിത്തം വിശ്രമാർത്ഥം പുറപ്പെട്ടിരിക്കുന്ന അദ്ദേഹത്തിനു് ഞങ്ങൾ സർവ്വമംഗളങ്ങളും ആശംസിക്കുകയും ദീർഘായുസ്സിനെ പ്രാർത്ഥിക്കുകയും ചെയ്യുന്നു.

രാജിയാലോചന.

ഏകദേശം കാൽ ശതാബ്ദത്തോളമായി കാർമേഘപടലങ്ങളാൽ ആവരണം ചെയ്യപ്പെട്ടിരുന്ന സുറിയാനിസഭാമണ്ഡലത്തിൽ സമാധാന സൂര്യോദയത്തിന്റെ ലക്ഷണങ്ങൾ പ്രത്യക്ഷപ്പെട്ടു തുടങ്ങിയിരിക്കുന്നു. ഇതിനു മുൻപു് സമാധാനാലോചനകൾ പല അവസരങ്ങളിലും ഉണ്ടായിട്ടുണ്ടെങ്കിലും അവയെല്ലാം അകാല പ്രജപോലെ അസ്തമിക്കുകയാണുണ്ടായതു്. കോടതി കയറി യഥാർത്ഥസമാധാനം സ്ഥാപിക്കുക എന്നുള്ളതും അസാദ്ധ്യം എന്നു് ഒട്ടുബോദ്ധ്യമായി കഴിഞ്ഞിരിക്കുന്നു. സമാധാനത്തിനുള്ള അത്യാകാംക്ഷ സഭാംഗങ്ങളിൽ രൂഢമൂലമായിതീർന്നിരിക്കുന്നു. സമാധാനംകൊണ്ടല്ലാതെ സഭയുടെ ആത്മീകവും, സാമുദായികവും രാഷ്ട്രീയവുമായ അഭിവൃദ്ധി സാദ്ധ്യമല്ലെന്നു് സഭാംഗങ്ങൾക്കു് നല്ല ബോദ്ധ്യം വന്നിരിക്കുന്നു. നമ്മുടെ സമുദായത്തിന്റെ ഈ അധഃപതനാവസ്ഥ നല്ലപോലെ മനസ്സിലാക്കിപാലമ്പടം തോമ്മസ്സു് വക്കീൽ ആദിയായി ഇരുഭാഗത്തുമുള്ള സമുദായാഭിമാനികൾ ഇതാ കുറെദിവസങ്ങളായി സമാധാനസ്ഥാപനാർത്ഥം ഗൗരവമായി ആലോചനനടത്തി വരുന്നു. അതെപ്പററിഇതേവരെയുള്ള ആലോചനകൾ ആശാജനകമായിരിക്കുന്നു. എന്നല്ലാതെ ഇപ്പോൾ ഒന്നും പറയാറായിട്ടില്ല. അടുത്ത ലക്കം മാസികയിൽ അതിനെപ്പററിഒരു നല്ലറിപ്പോർട്ടു് പ്രസിദ്ധപ്പെടുത്തുവാൻ സാധിക്കുമെന്നു ഞങ്ങൾ പ്രതീക്ഷിക്കുന്നു. മർക്കടമുഷ്ടിയും, സ്വാർത്ഥവും പരിത്യജിച്ചു് സത്യത്തേയും സുറിയാനിസഭയുടെ യഥാർത്ഥ സമാധാനത്തേയും പുലർത്തുന്നതിനുവേണ്ടി എന്തു സ്വയത്യാഗവും ചെയ്യുവാൻ സുറിയാനിസഭാംഗങ്ങൾ വിശിഷ്യാ സമുദായപ്രമാണികൾ സന്നദ്ധരാകുകയും, സർവ്വത്തിലും ഉപരിയായി സഭാംഗങ്ങളേവരും സമാധാനസ്ഥാപനാർത്ഥം മുട്ടിപ്പായി പ്രാർത്ഥിക്കയും ചെയ്യണമെന്നപേക്ഷിച്ചുകൊള്ളുന്നു. “സമാധാ

നം നടത്തുന്നവർ ഭാഗ്യവാന്മാർ അവർ ദൈവപുത്രന്മാരെന്നു വിളിക്കപ്പെടും."

—o—

# ഈശ്വരാസ്തിക്യം.

---

തർക്കശാസ്ത്രന്യായേനയോ, കാര്യകാരണസഹിതമോ, വാദപ്രതിവാദങ്ങളേക്കൊണ്ടോ ദൈവാസ്തിക്യത്തെ സ്ഥാപിക്കുക എന്നുള്ളതു് ക്രിസ്തുമതസിദ്ധാന്തങ്ങളെ ഉപദേശിക്കുകയോ, ഉപന്യസിക്കുകയോ ചെയ്യുന്ന ഒരു ആളിൻെറ ധർമ്മമല്ലാ. ക്രിസ്തുമതം അതിനു ശ്രമിക്കുന്നുമില്ലാ. മതം അല്ലെങ്കിൽ ആദ്ധ്യാത്മികധർമ്മം ദൈവാസ്തിക്യത്തേക്കുറിച്ചുള്ള ദൃഢവിശ്വാസത്തിലാണു് അടിസ്ഥാനപ്പെടുത്തപ്പെട്ടിരിക്കുന്നതു്. മതങ്ങളാകത്തന്നെ ഈ വിഷയത്തേപ്പററി കാര്യകാരണസഹിതം ചിന്തിക്കാതെ ദൈവം ഉണ്ടെന്നു വിശ്വസിച്ചുകൊണ്ടു, അവിടുത്തെ സഹജഗുണങ്ങളെ ബഹുജനസമക്ഷം പ്രസ്പഷ്ടമാക്കി ആദ്ധ്യാത്മികധർമ്മത്തിൽ അവരെ നിലനിറുത്തുവാനത്രേ ശ്രമിക്കുന്നതു്. പുരാതനകാലം മുതൽക്കു് ആളുകൾ, തെളിവുകൾ കൂടാതെ തന്നെ ഇതു് വിശ്വസിച്ചുപോരികയാണുണ്ടായിരുന്നതു്. ഇന്നാകട്ടെ, (രണ്ടും രണ്ടും കൂടിയാൽ നാലാകും. അതുകൊണ്ടു നാലും നാലും കൂടിയാൽ എട്ടേ ആയിക്കൂടു.) എന്ന മാതിരി യുക്ത്യാനുസരണമാണു് ആദ്ധ്യാത്മികധർമ്മബോധത്തെ നില നിറുത്തുവാൻ ശ്രമിക്കുന്നതു്. 'ദൈവത്തേ ഞാൻ കാണുന്നില്ലാ എനിക്കു കാണുവാൻ കഴികയുമില്ല. അതുകൊണ്ടു് ദൈവമുണ്ടെന്നു വിശ്വസിക്കണമെങ്കിൽനിശ്ചയമായുംഅതിനുതക്കതെളിവുകൾ ഉണ്ടായിരിക്കണം' എന്നാണു് ഇന്നത്തെ ആളുകളിൽ അധികവും പറയുക ആദ്യന്തവിഹീനനും, സർവ്വയുക്തിന്യായങ്ങളെയും, മനുഷ്യൻെറ ബുദ്ധിയെ തന്നെയും അതിലംഘിക്കുന്നവനും ആയ അഗോചരമൂർത്തിയെ യുക്തിയുക്തമായി ബഹുജനസമക്ഷം പ്രദർശിപ്പിക്കുക എന്നതു് മഹാസമുദ്രത്തിലെ വെള്ളം മുഴുവൻ ഒരു ചെറിയ സ്പൂൺകൊണ്ടു് കോരിവററിക്കുന്നതിനു തുല്യമെന്നല്ലാതെ



എന്താണു പറയുക? എങ്കിലും ദൈവം, അവശ്യം ആവശ്യമായ വിധത്തിൽ അല്പമായി തന്നേത്തന്നെ വെളിപ്പെടുത്തീട്ടുണ്ടുതാനും. ഇങ്ങനെയുള്ള വെളിപ്പാടില്ലെങ്കിൽ അവിടുത്തേക്കുറിച്ചു് യാതൊന്നുംതന്നെ അറിയുവാൻ മനുഷ്യൻ പ്രാപ്തനല്ല. പക്ഷെ ഈ വക വെളിപ്പാടുകളെ സ്വീകരിക്കുകയും വിശ്വസിക്കുകയും ചെയ്യുന്നതിനു സ്വാഭാവികശക്തിയ്ക്കു് പുറമേ പ്രകൃത്യതീതമായ—ദിവ്യമായ—കൃപകൂടയും അത്യാവശ്യമാകുന്നു. "ലോകം ദൈവത്തിൻെറ വചനത്താൽ ഉൽഭൂതമായി എന്നു വിശ്വാസത്താൽ നാം അറിയുന്നു." (൧൧–൩) എന്നത്രേ എബ്രായലേഖനകത്താവു പറയുന്നതു്. നേരെ മറിച്ചു് അതു പ്രകൃതിശക്തിക്കു് എത്തുപെടത്തക്കവണ്ണം അജ്ഞേയമല്ലായിരുന്നെങ്കിൽ പാമരന്മാരും ബുദ്ധിഹീനരുമായ ഒരു കൂട്ടം ആളുകൾക്കു് അതു വിശ്വസിക്കുവാൻ പ്രയസമായിരുന്നേനേ. അങ്ങനെ ആയിരുന്നെങ്കിൽ നിശ്ചയമായും ഒരു കൂട്ടർ നാസ്തികന്മാരായിത്തീരാവുന്നതും അങ്ങനെയുള്ളവരെ കുററക്കാരനായി ഗണിക്കാൻ പാടില്ലാത്തതുമാകുന്നു. "ദൈവത്തിൻെറ അടുക്കൽ വരുന്നവൻ ദൈവമുണ്ടെന്നും, തന്നെ അപേക്ഷിക്കുന്നവർക്കു് പ്രതിഫലം കൊടുക്കുന്നു എന്നും വിശ്വസിക്കേണ്ടതാകുന്നു." (എബ്രായ ൧൧–൬) ഈ വാക്യത്തിൽനിന്നു്, ഒരു തരത്തിലല്ലെങ്കിൽ മററൊരു തരത്തിൽ, ദൈവമുണ്ടെന്നു വിശ്വസിക്കേണ്ടതു് അത്യാവശ്യമാണെന്നും, അല്ലാത്തവരെ കുററക്കാരായി വിശുദ്ധവേദം വിധിക്കുന്നു എന്നും സിദ്ധിക്കുന്നു.

കൂടാതെ ദൈവാസ്തിക്യബോധം ബുദ്ധിപ്രയോഗം കൊണ്ടോ, തെളിവുകൾ ശേഖരിച്ചോ കണ്ടുപിടിക്കാവുന്നതും കണ്ടുപിടിച്ചതും ആയിരുന്നെങ്കിൽ മതം—ക്രിസ്തുമതം—കേവലം സ്വാഭാവികമതമായിരുന്നേനേ. എന്നാൽ അതു തികച്ചും പ്രകൃത്യതീതമാകുന്നു. ദൈവത്തേക്കുറിച്ചുള്ളഅറിവുകൾ കുറെയെല്ലാം ബുദ്ധിപ്രയോഗം കൊണ്ടു കണ്ടുപിടിക്കാവുന്നതാണെങ്കിലും—അത്രയ്ക്കു ദൈവം തന്നെത്തന്നെ വെളിപ്പെടുത്തീട്ടുണ്ടു്— അതു വിശ്വസിക്കുവാൻതക്ക അഭൗമികവിശ്വാസം ദൈവം മനുഷ്യനു കൊടുക്കാതെ ഇരുന്നാൽ, വേണ്ടവണ്ണം ദൈവത്തെ അറിയുവാനും അനുഭവിപ്പാനും മനുഷ്യനു കഴിയുന്നതല്ല. ഒരു മനു

ഷ്യന് അവശ്യമായ അറിവുകൾ പ്രകൃതി, ചരിത്രപരമ്പര, മനസ്സാക്ഷി ഇവവഴിയായി ദൈവം വെളിപ്പെടുത്തിയിരിക്കുന്നു. അങ്ങനെയുള്ള വെളിപ്പാടുകളിൽ കൂടി ദൈവാസ്തിക്യത്തെ നമുക്കു വിചിന്തനം ചെയ്യാം.

൫. 'ദൈവം ഉണ്ടു്' എന്നുള്ള ബോധം പുരാതനകാലം മുതൽ, പ്രാചീനമോ അർവ്വാചീനമോ, അപരിഷ്കൃതമോ പരിഷ്കൃതമോ ആയിരുന്നാലും മനുഷ്യവർഗ്ഗം മുഴുവനിലും നാം കാണുന്നുണ്ടു്. ഇതിന്റെ പ്രത്യക്ഷലക്ഷ്യമാണു് അന്നും ഇന്നും ലോകം മുഴുവൻകാണുന്ന ദേവാലയങ്ങളും യോഗപീഠങ്ങളും. കിരാതന്മാർ തുടങ്ങി പരിഷ്കാരസോപാനത്തിന്റെ ഉന്നതപടിയിൽ എത്തിയിരിക്കുന്നവർവരെ ദൈവത്തെ ഒരുതരത്തിൽ വിശ്വസിക്കുന്നു എന്നല്ലാ അല്പമായിട്ടോ, അധികമായിട്ടോ, ശ്രേഷ്ഠമായോ അധമമായോ വിശ്വസിക്കുന്നു എന്നേയുള്ളൂ. ഈ ബോധം മനുഷ്യവർഗ്ഗത്തിൽപ്പെട്ട ചെറിയ ഒരു വിഭാഗത്തിനു് മാത്രമുള്ളതായിരുന്നെങ്കിൽ നിശ്ചയമായും അവർ തെററിപ്പോയി എന്നു വിധിക്കാമായിരുന്നു. ലോകം മുഴുവൻ ഒന്നാകെ തെററിപ്പോകുക അസംഭവ്യം. ഇതു ദൈവാസ്തിക്യത്തിനു് പററിയ ഒരു തെളിവാകുന്നു. പക്ഷെ, മനുഷ്യവർഗ്ഗത്തിന്നാകെയുള്ള ഈ ബോധം പിശാചുക്കളെയും ദേവതകളെയുമുള്ള ഭയത്തിൽനിന്നു് ഉൽഭൂതമായി എന്നു ചില നാസ്തികന്മാർ ശഠിക്കുന്നുണ്ടു്. ഈ വാദം അതൃപ്തികരവും പണ്ഡിതലോകം തിരസ്കരിക്കുന്നതുമാകുന്നു.

൬. ദൈവാസ്തിക്യവിശ്വാസം മനുഷ്യസമുദായത്തിന്റെ ബന്ധനസൂത്രവും, സാമുദായികശ്രേയസ്സിന്റെയും, നീതിധർമ്മത്തിന്റെയും അടിസ്ഥാനവുമാകുന്നു. ഈ വസ്തുത തത്വശാസ്ത്രവിശാരദന്മാരുടെ ദൃഷ്ടിപഥത്തിൽ എത്തുപ്പെടാതെ ഇരുന്നിട്ടില്ല. ദൈവാസ്തിക്യവിശ്വാസം ഇല്ലാതെഇരുന്നാൽ നീതിധർമ്മം അഥവാ സന്മാർഗ്ഗം നിലനിൽക്കുന്നതല്ല. നീതി നടക്കുന്നില്ലെന്നുവരട്ടേ, അപ്പോൾ രാഷ്ട്രങ്ങൾ കൊള്ളക്കാരുടെ സംഘങ്ങളായിത്തീരുന്നതാണു്. മനുഷ്യസമുദായത്തിന്റെ ഈ ക്രമീകൃതമായ ദൃഢബന്ധവും, സദാചാരനിരതമായ അതിന്റെ ശ്രേയസ്സും, ഇവയ്ക്കു മീതേ സ്ഥിതിചെയ്തു നിയന്ത്രിക്കുന്ന ഒരു ആളിന്റെ—ദൈവത്തിന്റെ—ക്രമീകരണങ്ങളായിരിക്കുവാനേനിർവ്വാഹമുള്ളൂ.



൭. ദൈവാസ്തിക്യബോധം വിദ്യാഭ്യാസത്തിന്റെ ഫലമായിട്ടുണ്ടായതാണെന്നു് ഒരു കൂട്ടം ആളുകൾ പറയുന്നുണ്ടു്. അതങ്ങനെതന്നെയെന്നു സമ്മതിക്കുക. എന്നാൽ വിദ്യാഭ്യാസജന്യമായ ദൈവാസ്തിക്യബോധം സദ്വികാരങ്ങളെ ഉദ്ദീപിപ്പിക്കുവാൻ പര്യാപ്തമാകുന്നില്ലെങ്കിൽ നിശ്ചയമായും ഈ മൂർദ്ധന്യദശയിൽ അതു ത്യാജ്യകോടിയിൽ തള്ളപ്പെടുവാനാണു് ഇടയുള്ളതു്. രാഷ്ട്രീയസ്ഥാപനകളുടെ നിലനില്പിന്നുവേണ്ടി മതബോധം നിർമ്മിച്ചുണ്ടാക്കി എന്നു് ഒരു കൂട്ടർ വാദിക്കുന്നുണ്ടു്. അതും സ്വീകാര്യമായ ഒരു വാദമുഖമല്ല. രാഷ്ട്രീയസ്ഥാപനകൾ ഇല്ലാതെ ഇരുന്ന, മനുഷ്യവർഗ്ഗത്തിന്റെ പ്രാരംഭദശയിലും, വിപ്ളവസംഘങ്ങൾ രാഷ്ട്രീയസ്ഥാപനകളെ നാമാവശേഷമാക്കിത്തീർത്തിട്ടുള്ള സ്ഥലങ്ങളിൽത്തന്നെയും, മതബോധം ഇനിയും അടിയുറച്ചത്രേ നിൽക്കുന്നതു്. ഈ കാരണങ്ങളാൽ ദൈവാസ്തിക്യബോധം മനുഷ്യനിർമ്മിതമായ ഒരു വ്യാജമല്ലെന്നു വ്യക്തമാകുന്നു.

൮. നാം അധിവസിക്കുന്ന ലോകവും നമ്മുടെ ചുററുപാടും കാണുന്ന സൃഷ്ടിജാലങ്ങളും ഈശ്വരാസ്തിക്യബോധത്തിലേക്കു നമ്മെ ഉൾപ്രവേശിപ്പിക്കുന്നു. പ്രകൃതിയുടെ ആസ്തിക്യം ഈശ്വരാസ്തിക്യത്തിനു് മതിയായ ഒരു തെളിവാണു്. എന്തെന്നാൽ കാര്യം കൂടാതെ കാരണമുണ്ടാവുക എന്നൊരു സംഗതി ഉണ്ടാവില്ല. സ്ഥിതിചെയ്യുന്നതായ ഈ ലോകം നിശ്ചയമായും ഒരു കാരണത്തിൽനിന്നു് ഉൽഭൂതമായി എന്നല്ലാതെ മററുവിധത്തിൽ അതേപ്പററി ആരും തെളിയിക്കുന്നില്ല. "ലോകം ദൈവത്തിന്റെ വചനത്താൽ ഉൽഭൂതമായി" (എബ്രായ) അതേ സകലത്തിന്റെയും ആദികാരണനായ ദൈവത്തിൽനിന്നു് ഇവയെല്ലാം സംഭവിച്ചു എന്നുള്ളതിനേക്കാൾ വിശ്വാസ്യമായി എന്തറിവാണുണ്ടാകുക. നിശ്ചയമായും ബുദ്ധിശക്തിയുള്ള ഒരു മൂർത്തിക്കല്ലാതെ ലോകത്തിന്റെ ഈ ക്രമീകരണം അസാദ്ധ്യമത്രേ.

൯. ജീവനുള്ള ഒന്നിൽനിന്നു മാത്രമേ ഒരു ജീവി ഉണ്ടാകുകയുള്ളൂ എന്നൊരു തത്വമുണ്ടു്. ഗോചരങ്ങളും അഗോചരങ്ങളുമായ സകലവും യാദൃച്ഛികസംഭവം മൂലം ഉണ്ടായി എന്നുള്ള ചില ശാസ്ത്രജ്ഞന്മാരുടെസിദ്ധാന്തം സമ്മതിക്കുകതന്നെ.

അതേസമയം മറെറാരു കൂട്ടർ ഭൂമി, സൂര്യൻ, ചന്ദ്രൻ, ഇവയെല്ലാം ഒരു കാലത്തു്, ജീവനുള്ള യാതൊന്നിനും അതിൽ നിവസിക്കുവാൻ പാടില്ലാതവണ്ണം തപ്തഗോളങ്ങളായിരുന്നു എന്നു ശാസ്ത്രരീത്യാ ശഠിക്കുകയും ചെയ്യുന്നു. അതും സത്യമായിരിക്കാം. അങ്ങനെയെങ്കിൽ ജീവജാലങ്ങൾ നിശ്ചയമായും മുൻപറഞ്ഞ യാദൃച്ഛികസംഭവത്തിൽ പെട്ടതല്ലായിരിക്കണം. അപ്പോൾ അവയ്ക്കു ഒരു ആരംഭം ഉണ്ടായിരുന്നേ മതിയാവൂ. ഈ ആരംഭം എങ്ങിനെയുണ്ടായി? മുൻവിധികൂടാതെ ചിന്തിച്ചാൽ ശാസ്ത്രജ്ഞന്മാർ ഉൽഘോഷിക്കുന്നവണ്ണം ജീവദാതാവായവനിൽ നിന്നുതന്നെ ജീവൻ ഉത്ഭവിച്ചു എന്നല്ലാതെ എന്താണു് സിദ്ധിക്കുന്നതു്.

൩. സൃഷ്ടിജാലങ്ങളുടെ മകുടമായ മനുഷ്യൻ തന്നെയും പരിണാമഫലമായിട്ടുണ്ടായി എന്നുള്ള പരിണാമവാദം സ്വീകാര്യമെന്നിരിക്കട്ടെ. എന്നാൽ മനുഷ്യർക്കും മററുജീവികൾക്കും മദ്ധ്യേ വ്യത്യസ്തമായി കാണുന്ന ഗുണം—വിശേഷജ്ഞാനം—സ്വാത്മബോധം—എവിടെനിന്നുണ്ടായി? ഇതും പരിണാമഫലമായിട്ടുണ്ടായി എന്നു തെളിയിക്കുവാൻ ന്യായമില്ല. ബുദ്ധിശക്തിയും ഓർമ്മയും ഔന്നത്യാവസ്ഥ പ്രാപിച്ചിരിക്കുന്ന ഒരു മൃഗവും, ബുദ്ധിശക്തിയിലും, ആത്മജ്ഞാനത്തിലും താഴ്ന്നപടിയിലിരിക്കുന്ന ഒരു മനുഷ്യനും തമ്മിൽ ലഘുവായ സാമ്യം പോലും കാണുന്നില്ല. ഇങ്ങനെ മനുഷ്യനെയും മൃഗത്തെയും തമ്മിൽ വേർപെടുത്തുന്ന ഈ ശക്തി എവിടെനിന്നുണ്ടായി? നിശ്ചയമായും ആത്മസ്വരൂപനായ ദൈവത്താൽ അതു ദാനം ചെയ്യപ്പെട്ടു എന്നല്ലാതെ എന്താണു്?

അവസാനമായി, ദൈവാസ്തിക്യം, യുക്തിവാദത്താൽ സ്ഥാപിതമോ കാര്യകാരണസഹിതംതെളിയിക്കാവുന്നതോ അല്ലെങ്കിലും, നിശ്ചയമായും നാം അങ്ങനെ വിശ്വസിക്കേണ്ടതാകുന്നു. നാമാരും ദൈവത്തെ കണ്ടിട്ടില്ലെങ്കിലും നമുക്കു കാണുവാൻ പ്രയാസമാണെങ്കിലും, അവിടുത്തെ കണ്ടിട്ടുള്ള ഒരു ആൾ ദൈവത്തെക്കുറിച്ചു് നമ്മെ ഉപദേശിച്ചിരിക്കുന്നു. അവിടുന്നു ദൈവാസ്തിക്യം ഒരിക്കലുംതെററികൂടാതെവണ്ണം ലോകത്തിനു വെളിപ്പെടുത്തിയിരിക്കുന്നു. "പിതാവിന്റെ മടിയിലിരിക്കുന്ന ഏകജാതനായ പുത്രൻ അവനെ വെളിപ്പെടുത്തി" (വി: യോഹന്നാൻ) പുത്രനായ ദൈവത്തിനല്ലാതെ മററാർക്കും ദൈവത്തെ വെളിപ്പെടുത്തുവാൻ കഴിയുന്നതല്ല. എന്തുകൊണ്ടെന്നാൽ പിതാവും പുത്രനും ഒന്നാകുന്നു. "ഞാനും പിതാവും ഒന്നാകുന്നു." (വി; യോഹന്നാൻ) ദൈവപുത്രൻ തിരുവവതാരം ചെയ്തു ലോകത്തിലേക്കു വന്നു ലോകത്തിനു തന്നെത്തന്നെ പ്രത്യക്ഷപ്പെടുത്തിയതിനാൽ ഒരു അർത്ഥത്തിൽ ദൈവത്തേതന്നെ നമുക്കു കാണിച്ചുതരികയാണു് ചെയ്തതു്. "എന്നെ കണ്ടവൻ പിതാവിനെ കണ്ടിരിക്കുന്നു." (വി: യോഹന്നാൻ) അങ്ങനെ അഗോചരനായ ദൈവത്തെ നാം കണ്ടിരിക്കുന്നു. ഇതുകൊണ്ടത്രേ ദൈവമുണ്ടെന്നു നാം വിശ്വസിക്കുന്നതു്.

ദൈവമുണ്ടെന്നു നാം വിശ്വസിക്കുന്നതു് നമ്മുടെ സങ്കല്പപ്രമാണത്തിന്റെ പ്രാമാണ്യത്താലോ തർക്കശാസ്ത്രന്യായേനയോ അല്ല. മനുഷ്യബുദ്ധിയെ അതിലംഘിക്കുമാറു് ദൈവപുത്രൻ ദൈവത്തെ നമുക്കു വെളിപ്പെടുത്തി തന്നിരിക്കുന്നതിനാലാകുന്നു. ഇതത്രേ നമ്മുടെ വിശ്വാസത്തിന്റെ അസ്തിഭാരം.

—0—

പുണ്യാത്മാവുംയശഃശരീരനുമായ

## മാർ അൽവാറീസ് മെത്രാപ്പോലീത്താ

—0—

(തുടർച്ച)

അൽവാറീസ് മെത്രാപ്പോലീത്തായുടെ അപരിമിതമായ ദൈവ ഭക്തിയും, തികഞ്ഞ സ്വദേശാഭിമാനവും നിമിത്തം അദ്ദേഹം ദേശവാസികളുടെ പൂജാപാത്രമായിതീർന്നു സ്വന്ത ആത്മശരീരങ്ങളേയും തനിക്കുള്ള സകലത്തേയും, ദൈവത്തിനും, മാതൃഭൂമിക്കുമായിഅദ്ദേഹം ബലി കഴിച്ചിരുന്നു. സ്വാർത്ഥത്യാഗം ഭക്തദമം, നിർവ്യാജസ്നേഹം ഇവഅദ്ദേഹത്തിൽ മൂർത്തീകരിച്ചിരുന്നു. ഞാൻ എന്റെ ജന്മഭൂമിയിൽ-ഞാൻഏതിനു വേണ്ടി ഉപദ്രവം

സഹിച്ചുവോ, ആ സ്ഥലത്ത്—ഉപകാരസ്മരണ ലേശംപോലും ഇല്ലാത്ത ആ സ്ഥലത്തു—തന്നെ മരിക്കുവാൻ ഇടയാകുകയും തന്റെ അസ്ഥികൾ അവിടെ നിക്ഷേപിക്കപ്പെടുകയും ചെയ്യണം എന്ന് ഒരു ഒററ ആഗ്രഹമെ അന്ത്യകാലത്ത് അദ്ദേഹത്തിനുണ്ടായിരുന്നുള്ളു. ഒരു ദിവസം അദ്ദേഹം സ്വന്തപരിചാരകനെ വിളിച്ച്, (അടുത്തുനില്ക്കുന്ന ഒരു വൃദ്ധനാളികേരവൃക്ഷം ചൂണ്ടികാണിച്ചിട്ട്,) എന്റെ ജഡം ആ തെങ്ങിന്റെ ചുവട്ടിൽ സംസ്കരിക്കണം. അങ്ങനെ ആ തെങ്ങിൽ ഒരു ഓല മടൽ കൂടുതൽ ഉണ്ടാകുമെങ്കിൽ ഞാൻ കൃതാർത്ഥനായി എന്ന് പറഞ്ഞിരുന്നതായികേട്ടിട്ടുണ്ട്.

മലയാളത്ത് സൗഭാഗ്യമായിതന്നെ ആയുസ്സ കഴിക്കാമായിരുന്നു. എന്നാൽ ക്ഷണഭംഗുരമായ ഐഹിക സുഖങ്ങൾ അദ്ദേഹം തൃണവൽഗണിച്ചിരുന്നതിനാൽ മലയാളത്തുനിന്ന് സ്വദേശത്തേക്കുപോകുകയാണുണ്ടായത്. കീർത്തിയൊ ബഹുമാനമൊ ഒന്നുംതന്നെ അദ്ദേഹം ഒരിക്കലും ആഗ്രഹിച്ചിട്ടില്ല. സ്വന്തമായിട്ടുണ്ടായിരുന്ന പണം മുഴുവൻ പാവപ്പെട്ടവൎക്കുവേണ്ടി ചെലവിടുകയാണ് അദ്ദേഹം ചെയ്തിരുന്നതു്. ഒരു ട്രസ്റ്റി എന്ന നിലയിൽ ധനത്തോട് ഇത്രമാത്രം വിശ്വസ്തതയോടുകൂടി പെരുമാറീട്ടുള്ളവർ അധികം ഉണ്ടായിരിക്കുന്നതല്ല. ആരെയെങ്കിലും സഹായിക്കേണ്ട ആവശ്യമുണ്ടായിരിക്കുകയും, അദ്ദേഹത്തിനു നിവൃത്തിയില്ലായിരിക്കയും ചെയ്താൽ മററുള്ളവരോട് യാചിച്ച് വാങ്ങിയിട്ടും അദ്ദേഹം അവരെ സഹായിച്ചുപോന്നു. അദ്ദേഹത്തോട് സഹായമപേക്ഷിച്ചവരും, സഹായമാവശ്യമുള്ളവരായി അദ്ദേഹത്തിന്റെ ദൃഷ്ടിയിൽ എത്തുപെട്ടവരുമായ ഒററ ആളെങ്കിലും, നിരാശപ്പെടേണ്ട ആവശ്യം നേരിട്ടിട്ടില്ല. മററുള്ളവരുടെ വിഷമങ്ങളും, മനോഭാരങ്ങളും സ്വന്തമായി അദ്ദേഹം കരുതിപ്പോന്നു. കൃത്യം നാലുമണിയായാലുടൻ, രോഗികളെയും പാവപ്പെട്ടവരേയും സന്ദർശിക്കുന്നതിനായി അദ്ദേഹം പുറത്തേക്കുപോകുമായിരുന്നു. അങ്ങനെയുള്ള അവസരത്തിൽ അവിടെയുള്ള ക്രിസ്ത്യാനികൾ റോഡിൽ മുട്ടുകുത്തി ഭക്തിപൂർവ്വം അദ്ദേഹത്തിന്റെ കൈമുത്തുന്നതു് കാണേണ്ടകാഴ്ചതന്നെയാണു്. ഗോവയിലുള്ള ഓരോ ചെറിയ കുടിലുകൾപോലും അദ്ദേഹത്തിന് സുപരിചിതമായിരുന്നു.

ഗോവയിലെ 'ഓവരേം' എന്ന അനാഥമന്ദിരത്തെ അദ്ദേഹത്തിന്റെ സ്വന്തഭവനത്തെക്കാൾ അധികം സ്നേഹിച്ചിരുന്നു. അവിടെ വന്നുചേരുന്ന സാംക്രമികരോഗികളെപ്പോലും ശുശ്രൂഷിക്കുന്നതിൽ അദ്ദേഹത്തിനു് ലേശവും മടിയില്ലായിരുന്നു. രോഗികൾ ചുമയ്ക്കുമ്പോൾ അവരുടെ വായിൽനിന്നു പുറപ്പെടുന്ന കഫം സ്വന്തകൈകൾകൊണ്ടു തന്നെ അദ്ദേഹം എടുത്തു കളയുമായിരുന്നു. മഹാവ്യാധികൾ പിടിപെട്ടവരുടെ മലമൂത്രാദികൾ അദ്ദേഹം തന്നെയാണ് എടുത്തു മാററികൊണ്ടിരുന്നതു്. ആത്മീകമായിട്ടും ശരീരികമായിട്ടും അദ്ദേഹം ഒരു വൈദ്യനായിരുന്നു. വൈദ്യന്മാർ ഉപേക്ഷിച്ച പല കഠിനരോഗികളെയും അദ്ദേഹം സുഖപ്പെടുത്തീട്ടുണ്ട്. വിഷൂചിക മസൂരി മുതലായ പകർച്ചവ്യാധികൾ പിടിപെട്ട് മരിച്ചവരെ സ്വന്തചുമലിൽ വഹിച്ചുകൊണ്ടുപോയി അദ്ദേഹം സംസ്കരിക്കുമായിരുന്നു. നിത്യരക്ഷകനോടുള്ള സ്നേഹാധിക്യം നിമിത്തം ഇത്രവളരെ സ്വയത്യാഗമനുഷ്ഠിച്ച ഒരു ഒററ മേൽപട്ടക്കാരൻപോലും ഉണ്ടായിരിക്കുമോ എന്നു സംശയമാണ്.

ഇത്രകാലം ഈ തരത്തിൽ മററുള്ളവൎക്കുവേണ്ടി മാത്രം ആയുസ്സ് വിനിയോഗിച്ചശേഷം, ൧൯൨൨ അവാസനത്തോടുകൂടെ അദ്ദേഹവും രോഗശയ്യയെ അഭയം പ്രാപിച്ചു. 'റായിബംദർ' ആസ്പത്രിയിൽ അദ്ദേഹം താമസിച്ചകാലത്തു് ഗോവായിലും സമീപസ്ഥലങ്ങളിലുമുള്ള നിരവധി ആളുകൾ ദിവസേന ആസ്പത്രിയിൽ വന്നു അദ്ദേഹത്തെ കാണുകയും പരിചരിക്കയും ചെയ്തുകൊണ്ടിരുന്നു. ആരംഭത്തിൽതന്നെ രോഗം ആപൽക്കരമാണെന്ന് അദ്ദേഹത്തിനു ബോധ്യമായി. അതിനാൽ അദ്ദേഹത്തിന്റെ സ്നേഹിതന്മാരോട് 'എന്റെ മരണശേഷം കത്തോലിക്കപുരോഹിതന്മാർ, ഞാൻ അവസാനത്തിൽ അനുതപിച്ച് കത്തോലിക്കാ സഭയിൽ ചേർന്നെന്നും അതുകൊണ്ട് എന്റെ മൃതശരീരം അവരെ ഏല്പിക്കണമെന്ന് ആവശ്യപ്പെടുമെന്നും, സ്നേഹമുള്ള പക്ഷം, അവർ എന്റെ ശരീരം സംസ്കരിക്കാൻ അനുവദിക്കരുതെന്നും പ്രത്യേകം ശട്ടംകെട്ടി. അദ്ദേഹം രോഗിയായിരിക്കുന്നു എന്നു കേട്ട് പല കത്തോലിക്ക് പട്ടക്കാർ ആസ്പത്രിയിൽ വരികയും, ഇനിയെങ്കിലും കുമ്പസാരിച്ച്

കത്തോലിക്കാ സഭയിൽ ചേരണമെന്നു ആവശ്യപ്പെടുകയും ചെയ്തു. "എന്റെ രക്ഷിതാവിൽ എനിക്കു വേണ്ടുവോളം ഭക്തിവിശ്വാസങ്ങളുണ്ടു്. എനിക്കു മോക്ഷം ദാനംചെയ്യുന്നതു് അവിടുന്നല്ലാതെ നിങ്ങളാരുമല്ല. എനിക്കു നരകം തരുവാനാണു് അവിടേക്കു ഇഷ്ടമെങ്കിൽ ഞാൻ അതും സന്തോഷത്തോടുകൂടെ സ്വീകരിച്ചുകൊള്ളാം." ഇതായിരുന്നു. അവരോടുള്ള അദ്ദേഹത്തിന്റെ മറുപടി.

ഓരോ ദിവസം കഴിയുന്തോറും രോഗം വർദ്ധിച്ചുകൊണ്ടേ ഇരുന്നു. അവസ്സാനം ൧൯൨൩ ആഗസ്റ്റ് ൨൩-ാം തീയതി തന്റെ ആത്മാവിനെ ദിവ്യരക്ഷകന്റെ തൃപ്പാദത്തുങ്കൽ സമപ്പിച്ചു. നിശ്ചയമായും അതിനെ നമ്മുടെകത്താവു് ഭാഗ്യമുള്ള മണവറയിൽ ചേത്തിരിക്കുമെന്നു് നമുക്കു സമാശ്വസിക്കാം. അദ്ദേഹത്തിന്റെ മരണവാത്തയറിഞ്ഞു് ചിലകത്തോലിക്ക മതഭ്രാന്തന്മാർ അദ്ദേഹത്തിന്റെ ശവശരീരം നരികൾക്കു് ഭക്ഷണമായികൊടുക്കണമെന്നു് നിശ്ചയിച്ചു. പക്ഷെ ദൈവേശ്ചഅതല്ലായിരുന്നു. അദ്ദേഹം കാലചെയ്ത ദിവസം രാത്രി പാശ്ചാത്യരും ഭാരതീയരുമായി അനവധി ഉദ്യോഗസ്ഥന്മാർ അദ്ദേഹത്തിന്റെ ശരീരം കാത്തുകൊണ്ടിരുന്നു. പിറേറദിവസം ഒരു വലിയ ജനസമൂഹം ആസ്പത്രിയിൽ കൂടി. അന്നു കണ്ണുനീരൊഴുക്കാത്തവരായി പുറജാതികളിൽപോലും ചുരുക്കം ആളുകൾ മാത്രമെ കാണുകയുള്ളു. അവരെല്ലാം കണ്ണുനീരോടുകൂടി അദ്ദേഹത്തിനു് യാത്രപറഞ്ഞു. ശവമഞ്ചം വഹിച്ചുകൊണ്ടുപോയതു് ഗോവായിലെപ്രധാന ഉദ്യോഗസ്ഥന്മാരായിരുന്നു. അനന്തരം അത്യാഡംബരപൂവ്വം സെൻറുഇഗ്നേഷ്യസ് ശവക്കോട്ടയിൽ അദ്ദേഹത്തെ സംസ്കരിച്ചു. പുണ്യാത്മാവായ അവിടുത്തേക്കു് ദൈവം നിത്യശാന്തിനൽകട്ടെ.

---

# പരീക്ഷകൾ

—o—

(തുടർച്ച)

(ശ്രീമാൻ പൈലോ പോൾ ബി. ഏ.)

ശേഷം രണ്ടു പരീക്ഷകളേപ്പററി സവിസ്തരം പ്രസ്താവിക്കണമെന്നില്ല. ഒന്നാമത്തേതിലേപ്പോലെ അവയിലും ഉത്തമോ



ദ്ദേശസാദ്ധ്യത്തിനു അധമസാധനം പ്രയോഗിച്ചാൽ മതിയെന്നാണു് പിശാചിന്റെ ഉപദേശം.

രണ്ടാമത്തെ പരീക്ഷ നമ്മുടെ കത്താവു ദേവാലയഗോപുരത്തിന്റെ അഗ്രത്തുനിന്നു താഴത്തോട്ടു ചാടി അതിന്റെ മുററത്തുകൂടീട്ടുള്ള ജനങ്ങളുടെ മദ്ധ്യത്തിൽ ചെന്നുനിൽക്കണമെന്നായിരുന്നു. അത്ര ഉയരത്തിൽ നിന്നു യാതൊരു കേടും കൂടാതെ പറന്നുചെന്നു നിൽക്കുന്നതു കാണുമ്പോൾ ജനങ്ങൾ ആശ്ചയ്യഭരിതരായി കത്താവിന്റെ അമാനുഷശക്തി സമ്മതിക്കുമെന്നാണു് പിശാചു സൂചിപ്പിച്ചതു്. ഇതും കത്താവിന്റെ ഉദ്ദേശസാദ്ധ്യത്തിനു് പ്രതികൂലമായ ഒരു മാഗ്ഗമായിരുന്നു. ജനങ്ങൾ തനിക്കു സ്വാധീനമാകണമെന്നു കത്താവിനു് ആഗ്രഹമുണ്ടായിരുന്നു. എന്നാൽ തന്റെ അമാനുഷശക്തിയുടെ പ്രദർശനംകൊണ്ടുള്ള സ്വാധീനം കൊണ്ടു പ്രയോജനമെന്തു്? മനുഷ്യനിൽ ആശ്ചയ്യം ജനിപ്പിച്ചതുകൊണ്ടു അവരുടെ സ്വഭാവം നന്നാകുമോ? ക്രിസ്തുവിന്റെ അതിമാനുഷശക്തിയെ അവർ സമ്മതിക്കുമെങ്കിലും ക്രിസ്തുവിന്റെയോ ക്രിസ്തു മുഖാന്തരം ദൈവത്തിന്റെയോ നീതിയെയോ സ്നേഹത്തേയോ അവർ ഗ്രഹിക്കുമോ? ക്രിസ്തുവിന്റെ അവതാരത്തിനടുത്തു മുമ്പുള്ള ശതവഷങ്ങളിൽ യഹൂദന്മാരിൽ നീതിയും ന്യായവും അസ്തമിച്ചുപോയതു് അവരിൽ നീതിബോധം ജനിപ്പിക്കാനുള്ള ശ്രമങ്ങൾ നിന്നുപോയതുകൊണ്ടായിരുന്നു. അവരുടെ ഉപദേഷ്ടാക്കന്മാർ അവരെ പഠിപ്പിച്ച പ്രകാരം ദൈവം അവരെ എന്തോ ആശ്ചയ്യകരമായ വിധത്തിൽ രക്ഷിക്കുമെന്നു അവർ പ്രതീക്ഷിച്ചിരുന്നു. ദൈവം തങ്ങൾക്കു ചെയ്യാൻ പോകുന്ന ഉദ്ധാരണപ്രവൃത്തിയും അവരുടെ പാപബോധം, അനുതാപം, സന്മാഗ്ഗം, നീതി, മാനസാന്തരത്താൽ ഉണ്ടാകുന്ന ഹൃദയത്തിന്റെ മാററം എന്നിവയും തമ്മിൽ എന്തെങ്കിലും ബന്ധമുണ്ടെന്നു് അവർക്കു് അറിവില്ലായിരുന്നു. അവർ എങ്ങനെ ജീവിച്ചാലും ദൈവം തങ്ങളെ ഉദ്ധരിക്കും എന്നു അവർ വിശ്വസിച്ചിരുന്നു. അതിനു വിപരീതമായി, അവരുടെ ഉപദേഷ്ടാക്കന്മാരും ഒന്നും പഠിപ്പിച്ചിരുന്നില്ല. ദൈവപ്രസാദത്തിനും തന്മൂലം സമുദായക്ഷേമത്തിനും മുമ്പായി അവരുടെ ഹൃദയം നന്നാകയും ജീവിതം ദൈവഹിതാനുസരണം

ആകയും വേണമെന്നു പ്രവാചകന്മാർ പിന്നെയും പിന്നെയും സ്പഷ്ടമായി പഠിപ്പിച്ചിരുന്നതെല്ലാം അവർ മറന്നുപോയിരുന്നു.

ഇക്കാലത്തു് നമ്മുടെയും അവസ്ഥ യെഹൂദന്മാരുടെ അവസ്ഥതന്നെയല്ലയോ? ക്രിസ്ത്യാനിആയിരിക്കണമെന്നല്ലാതെ ക്രിസ്തുവിനേപ്പോലെ സത്യധർമ്മനീതി മാർഗ്ഗങ്ങളിൽ ജീവിക്കണമെന്നു വിചാരിക്കാത്തയാളുകൾ എത്രയുണ്ടു്? എത്രയാളുകൾ ശിശുക്കളെ കൊണ്ടുപോയി മാമോദീസ്സായുടെ ബാഹ്യാചാരങ്ങൾ അനുഷ്ഠിച്ചുകൊണ്ടു പോരികയും അന്നത്തെ പ്രതിജ്ഞകളെ മറന്നു് അവരെ കർത്താവിന്റെ ബാലശിക്ഷയിലും പഥ്യോപദേശത്തിലും വളർത്തുന്ന കാര്യത്തിൽ ഉപേക്ഷ കാണിക്കയും ചെയ്യുന്നു? ബാഹ്യാചാരം കൊണ്ടു ശിശുക്കൾക്കു ഗുണമുണ്ടെന്നു വിചാരിക്കുന്നതല്ലയോ അതിനു കാരണം? ദുഷ്ടനായി ജീവിച്ചവന്റെ മരണക്കിടക്കയുടെ സമീപം നിന്നുകൊണ്ടു് ഒരു പ്രാർത്ഥനകഴിച്ചാൽ അവൻ സ്വർഗ്ഗത്തിന്നവകാശിയായി എന്നുചിലർ വിചാരിക്കുന്നു. അനുതാപവും വിശ്വാസവും സ്നേഹവും ഇല്ലെങ്കിലും കുറച്ചൊന്നു കൈക്കൊള്ളുന്ന ക്രിയകൊണ്ടു് എന്തോ പുണ്യമുണ്ടെന്നാണു് ചിലരുടെ വിചാരം. ഈ ബാഹ്യമായ ആചാരങ്ങൾ ആവശ്യം തന്നെ. എന്നാൽ അവയ്ക്കൂട്ടത്ത ജീവിതവും ആവശ്യമാണെന്നു പലരും ചിന്തിക്കുന്നില്ല. പിശാചു പറഞ്ഞ മാർഗ്ഗം കർത്താവു സ്വീകരിച്ചിരുന്നു എങ്കിൽ മനുഷ്യർക്കു വിസ്മയം ഉണ്ടാകയല്ലാതെ അവരുടെ ഹൃദയത്തെ ആകർഷിച്ചു നവീകരിക്കാനുള്ള തന്റെ യത്നങ്ങൾ പ്രയോജനമില്ലാതായി പോയേനേ. രക്ഷയ്ക്കു മാനസാന്തരവും ഹൃദയത്തിന്റെ മാററവും ആകുന്നു ആവശ്യമെന്നു തന്റെ ശക്തിപ്രദർശനം കൊണ്ടു ബോധ്യപ്പെടുത്താൻ കഴിയുമോ?

കർത്താവു വീണു തന്നെ നമസ്കരിച്ചാൽ ലോകത്തിലുള്ള സകല രാജ്യങ്ങളെയും അവയുടെ മഹത്വത്തെയും കൊടുക്കാമെന്നു പിശാചു പറഞ്ഞ മൂന്നാമത്തെ പരീക്ഷയുടെ വ്യാപ്തി ഏററവും വിശാലമാകുന്നു. ഇവിടെയും ഉദ്ദേശസാദ്ധ്യത്തിനുള്ള മാർഗ്ഗത്തെ സംബന്ധിച്ചാണു് പരീക്ഷ. "ഈ ലോകത്തിലെ രാജ്യങ്ങളെയെല്ലാം" ജയിച്ചു കൈവശമാക്കണമെന്നു തന്നെയായിരുന്നു ക്രിസ്തുവിന്റെ ഉദ്ദേശം. താൻ മനുഷ്യാവതാരം ചെയ്തതു



തന്നെ അതിന്നാണു്. അവസാനത്തിൽ തനിക്കതു സാദ്ധ്യമാകുമെന്നും ലോകത്തിൽ നീതി സ്ഥാപിതമാകുമെന്നും കർത്താവിനു പിതാവിൽ തനിക്കുണ്ടായിരുന്ന വിശ്വാസം മൂലം അറിവുണ്ടായിരുന്നിരിക്കണം. എങ്കിലും ആ ഉദ്ദേശസാദ്ധ്യത്തിനു് തനിക്കും തന്റെ അനുഗാമികളിൽ അനവധി ആളുകൾക്കും എന്തെല്ലാം കഷ്ടപ്പാടുകൾ ഉണ്ടാകുമെന്നും കർത്താവിനു അറിവുണ്ടായിരുന്നു. ഇതെല്ലാം ദാനമായി കൊടുക്കാം എന്നാണു പിശാചു പറയുന്നതു്. വളരെ കഷ്ടപ്പാടുകൾ സഹിച്ചെങ്കിൽ മാത്രമേ സാദ്ധ്യമാകു എന്നു കർത്താവിന്നറിവുള്ള കാര്യം എളുപ്പത്തിൽ യാതൊരു ബുദ്ധിമുട്ടും കൂടാതെ സാധിക്കാനുള്ള മാർഗ്ഗം പിശാചു കാണിച്ചുകൊടുക്കുന്നു. എന്നാൽ കർത്താവു് ഇതു സമ്മതിച്ചു് പിശാചിനെ വീണു നമസ്കരിച്ചിരുന്നു എങ്കിൽ താൻ ഉദ്ദേശിച്ചിരുന്നപ്രകാരം ലോകത്തിൽ ദൈവരാജ്യം സ്ഥാപിക്കുന്ന കാര്യം അസാദ്ധ്യമായിരുന്നേനെ.

"ഈ ലോകത്തിലെ രാജ്യങ്ങൾ"ക്കു നമ്മുടെ കർത്താവു് കൊടുത്ത അർത്ഥവും പിശാചു സങ്കല്പിച്ച അർത്ഥവും രണ്ടാണെന്നു നാം ഓർമ്മിക്കണം. മലമേൽനിന്നു കണ്ടപ്രകാരംരാജ്യങ്ങളുടെ മഹിമ, കോട്ടകളും പട്ടണങ്ങളും സൈന്യങ്ങളും നാവികഗണങ്ങളുമെല്ലാമാണു് പിശാചു കർത്താവിനെ കാണിച്ചു് ദാനം ചെയ്യാമെന്നു പറയുന്നതു്. എന്നാൽ നമ്മുടെ കർത്താവിനു "ഈ ലോകത്തിലെ രാജ്യങ്ങൾ" എന്നു പറഞ്ഞാൽദൈവരാജ്യത്തിന്നെതിരായിട്ടുള്ളതു, മനുഷ്യരെ ദൈവഹിതാനുസരണമല്ലാതെ ശക്തി പ്രയോഗിച്ചു ഭരിക്കയാണു്: ദൈവരാജ്യം അല്ലെങ്കിൽ ദൈവത്തിന്റെ ഭരണം, ദൈവത്തിന്റെ ഇഷ്ടം അനുസരിച്ചു് പ്രവർത്തിക്കയുമാണു്. പിശാചിനെ വീണു നമസ്കരിക്കുന്നതു പിശാചിന്റെ ഭരണം സമ്മതിക്കയായിരിക്കും. അതായതു ലോകത്തെ പിശാചിന്റെ അധീനത്തിൽനിന്നു വേർപെടുത്താൻ വന്നവൻ പിശാചിന്റെ ആധിപത്യം സ്വീകരിക്കുക! ഇങ്ങനെ കർത്താവിന്റെ ഉദ്ദേശം വിഫലമാക്കാനാണു പിശാചു ആ എളുപ്പമാർഗ്ഗം ഉപദേശിച്ചതു്.

"പിശാചു നിശ്ചയമായിട്ടു ഒരു മഹാവിഡ്ഢിയാണു്" എന്നു ഒരു പ്രാചീനഗ്രന്ഥകർത്താവു പറയുന്നു. എന്നാൽ അനേകർ

പുരുഷന്മാരും സ്ത്രീകളും പിശാചിനെക്കാൾ വിഡ്ഢികളാണ്. പിശാചിന്റെ തന്ത്രങ്ങൾ മനസ്സിലാക്കാതെ അവർ അവന്റെ വലയിൽ പലപ്പോഴും അകപ്പെട്ടു പോകുന്നു.

ക്രിസ്തുവിന്റെ മഹാവിജയത്തിൽ പരിണമിച്ച ഈ പരീക്ഷകളിൽ നിന്നു നമുക്കു അനേകപാഠങ്ങൾ പഠിക്കാനുണ്ട്. എങ്കിലും ഒരു പാഠം (അതിൽ പല പാഠങ്ങൾ ഉൾപ്പെടും) എല്ലാവരും പഠിച്ചിരിക്കേണ്ടതാണ്. നമ്മുടെ കർത്താവിന്റെ ഉദ്ദേശം മനുഷ്യരുടെ സ്വഭാവത്തെ മാനസാന്തരം കൊണ്ടും വിശുദ്ധീകരണം കൊണ്ടും പുതിയതായി രൂപീകരിക്കണമെന്നാണ്. ഭൗതികസമ്പാദ്യവും ലോകാഡംബരങ്ങളുടെ സമൃദ്ധിയും വിജയലക്ഷണങ്ങളായി കർത്താവു വിചാരിക്കുന്നില്ല. മുമ്പു പ്രസ്താവിച്ച പ്രകാരം സാധ്യവും സാധനവും ഏകസ്വഭാവമുള്ളതായിരിക്കണം. നന്മ പ്രാപിക്കുന്നതിനു നന്മ തന്നെയാണ് മാർഗ്ഗം. സ്വഭാവം ഉൽകൃഷ്ടമാക്കാൻ തിരഞ്ഞെടുക്കുന്ന വഴികളും ഉൽകൃഷ്ടമാക്കിത്തീർക്കണം.

ക്രിസ്തുസഭയുടെ അഭിവൃദ്ധിയെ സഭാംഗങ്ങളുടെ എണ്ണം, ഭൗതികാഭിവൃദ്ധി മുതലായ ബാഹ്യപ്രമാണങ്ങൾ കൊണ്ട് അളക്കുന്ന പതിവ് ഇപ്പോഴത്തെപ്പോലെ പണ്ടില്ലായിരുന്നു. സഭയുടെ അഭിവൃദ്ധിയ്ക്കു ധാരാളം ഭൗതികസമ്പത്ത് ആവശ്യമാണെന്നുള്ള അഭിപ്രായത്തിന് ഇപ്പോഴത്തേപ്പോലെ പണ്ടു പ്രചാരം ഉണ്ടായിരുന്നില്ല. അതുകൊണ്ടു സഭയുടെ അഭിവൃദ്ധിക്കു വേണ്ടി "നീതി"യല്ലാത്ത മാർഗ്ഗങ്ങളിൽ കൂടി പണം സമ്പാദിക്കാനുള്ള പരീക്ഷയും പണ്ടത്തേതിനേക്കാൾ ഇപ്പോൾ അധികമാണ്. എന്നാൽ കർത്താവിന്റെ ഉദ്ദേശം ഭൗതികസമ്പത്തിന്റെ വർദ്ധനയല്ല, ആത്മികാഭിവൃദ്ധിയാണ്. ചുരുക്കത്തിൽ പറഞ്ഞാൽ കർത്താവിന്റെ ഉദ്ദേശം നീതിയുടെ സ്ഥാപനമാണ്. അനീതിമാർഗ്ഗങ്ങൾ ആ ഉദ്ദേശസാധ്യത്തിന് അനുകൂലമല്ല പ്രതികൂലമാണെന്നു നാം ഗ്രഹിച്ചിരിക്കേണ്ടതാകുന്നു.

—o—



# ക്രൈസ്തവസഭകളുടെ പുനരൈക്യം

(ശ്രീമാൻ കെ. വി. ചാക്കോ; ബി. ഏ. എൽ. ടി.)

൩. ശരീരം മുഴുവനും കണ്ണോ, ചെവിയോ, നാക്കോ മൂക്കോ ത്വക്കോ ആകാതെ ഇന്ദ്രിയങ്ങൾ പ്രത്യേകമായി വേർതിരിഞ്ഞു് വികസിച്ച ശരീരത്തിന്റെ യഥാവിധിയുള്ള സഞ്ചാരണത്തിനായി എവ്വിധം പ്രവർത്തിക്കുന്നുവോ അപ്രകാരം "പുരോഹിതന്മാർ ക്രിസ്തുവിന്റെ നിത്യമായ പൗരോഹിത്യം വിളങ്ങുന്ന തിരുശരീരമാകുന്ന വി: കാതോലികസഭയുടെ പൗരോഹിത്യത്തെ പ്രയോഗിക്കുന്ന, പെരുമാററം ചെയ്യുന്ന ഇന്ദ്രിയോപകരണങ്ങളെ"ന്നും സഭാംഗങ്ങൾ ഒന്നിച്ചു കൂടുമ്പോൾ ഉണ്ടാകുന്ന അധികാരത്തെ ഏല്പിച്ചുകൊടുക്കുന്നതല്ല, മനുഷ്യാവതാരംചെയ്ത ദൈവപുത്രൻ പരിശുദ്ധറൂഹാ വഴി സ്വർഗ്ഗത്തിൽ നിന്ന് അപ്പോസ്തലകൈവെപ്പുമൂലം നൽകുന്ന അധികാരമാണ് പട്ടക്കാർ ലഭിക്കുന്നതെന്നും കാതോലികവിശ്വാസികൾ ഏററുപറയുന്നു.

൪. ഇപ്രകാരമുള്ള കൈവെപ്പുകൊണ്ടു അഭേദ്യവും കേവലം അനശ്വരവും പാരമാർത്ഥികവുമായ പട്ടം ഇല്ലാത്ത ഒരാൾ എത്ര ഭക്തനായിരുന്നാലും വി: കുർബാന അനുഷ്ഠിച്ചാൽ അതു കത്തോലിക്കർ സമ്മതിക്കുന്ന പ്രകാരമുള്ള ക്രിസ്തുശരീരരക്തങ്ങളായി ഭേദിക്കുന്നതല്ലെന്നും വിശ്വസിക്കുന്നു.

൫. കൂദാശകൾ അവനവന് അപ്പഴപ്പോൾ ഉണ്ടാകുന്ന അഭിപ്രായഗതിക്കനുസൃതമായി സ്വകപോലനിർമ്മിതങ്ങളായ അനുഗ്രഹങ്ങളെയല്ല പുതിയനിയമത്തിലെ ഉടമ്പടി (Covenanted grace) പ്രകാരം സുസ്ഥിരവും പാരമാർത്ഥികവുമായ കൃപയേ ദാനം ചെയ്യുന്ന ദൈവദത്തമാർഗ്ഗങ്ങൾ എന്നു വിശ്വസിക്കുന്നു (Ex opere operato) (നമ്മുടെ മനസ്സിനെ ആശ്രയിക്കാത്തുള്ളത്)

എന്ന തത്വം അനുസരിച്ച് കൂദാശ അനുഭവിക്കുന്നവന് അവന്റെ മനസ്സിനെ ആശ്രയിക്കാതെ തന്നെ (Ex opere operanti) (അവനവന്റെ മനസ്ഥിതി അനുസരിച്ചുള്ളത്) ക്രിസ്തുവിന്റെ മനുഷ്യാവതാരമർമ്മമാകുന്ന കൃപയും കൂടെ ലഭ്യമാകുന്നു.

ഇപ്രകാരമുള്ള കാതോലികതത്വങ്ങൾ കൂടുതൽ വിവരിക്കുന്നില്ല. ഒരു പ്രോട്ടസ്റ്റന്റ് ഒരു കത്തോലിക്കനേക്കാൾ ഉത്തമനും യഥാർത്ഥഭക്തനുമായിരിക്കാമെന്നു സർവാത്മനാ സമ്മതിക്കുന്നു. പ്രോട്ടസ്റ്റന്റ് മതപരിവർത്തനകാലത്തു ബിഷോപ്പന്മാരേ കിട്ടാതെ പോയപ്പോൾ പ്രസിഡണ്ടിനെ തിരഞ്ഞെടുക്കുന്നതുപോലെ മാത്രമേയുള്ളു പട്ടത്വം എന്നു ലൂഥർ പ്രസ്താവിച്ചതും, ബിഷോപ്പന്മാർ പട്ടം കൊടുക്കുന്നതിന് ഇല്ലാതെ മുട്ടു വന്നപ്പോൾ കശീശന്മാർ കൂടി പട്ടം കൊടുത്താലും പട്ടം സാധുവാണെന്നു അവസരോചിതമായി ജോൺ വെസ്ലി തീരുമാനിച്ചതും മററും ഓർക്കേണ്ടതാണ്. പുനരൈക്യം പാലിക്കേണ്ടതിലേയ്ക്കു രണ്ടാം ശതാബ്ദം മുതൽ ൧൬-ാം ശതകം വരെ നിസ്തർക്കമായി ലോകമെങ്ങുമുള്ള കാതോലികസഭകളും ഡൊനാററിസ്റ്റ് ആറിയൻ പോലെയുള്ള പാഷണ്ഡസഭകളും സമ്മതിച്ച ഉപദേശപരമ്പരകളും പുതിയ എല്ലാ വകകളും ഒരുപോലെ സമ്മതിക്കണമെന്നു തുടങ്ങിയാൽ സമ്മതിക്കാത്തതു കാഠശത്വവും ഇടുങ്ങിയ മനസ്സും സത്യമായ ദൈവഭക്തിയുടെ അഭാവവുമെന്നും മററും പറഞ്ഞു തുടങ്ങിയാൽ പൊറുതി മുട്ടിപ്പോകും. നല്ലവരെ എണ്ണിത്തുടങ്ങിയാൽ അറിയോസ് (നിഖ്യാ) അപ്പോലിനാറിയൂസ് (കുസ്തന്തീനോപ്പോലീസ്) നെസ്തോർ (എപ്പേസൂസ്) എവുത്തിക്കൂസ് (കൽക്കെദോനിയാ) മോണ്ടനിസ്റ്റ് പ്രവർത്തകനായിത്തീർന്ന വിശ്രുതനും ഗംഭീരനുമായിരുന്ന തെർത്തുല്യൻ, ഭാരതഭൂമിയിലെ പരിശുദ്ധനെന്നു ചർച്ചടൈംസു പോലും പറയുന്ന മഹാത്മാഗാന്ധി, രവീന്ദ്രനാഥടാഗോർ ഇവരെ സഭയിൽനിന്നു തിരസ്കൃതന്മാരാക്കാൻ നാമൊരുത്തരും യോഗ്യന്മാരല്ല. ഇവരെ എല്ലാംകൂടി സ്വീകരിച്ചാൽ ദൃശ്യമായ പരിശുദ്ധകാതോലികസഭ എന്നൊരു സ്ഥാപനവുമില്ലാതെ പോകും.

ഇത്രയും പ്രസ്താവിച്ചതുകൊണ്ടു പാശ്ചാത്യരാജ്യങ്ങളിലെ പ്രോട്ടസ്റ്റന്റുസഭകളും കാതോലികസഭകളും അഥവാ പൂർവിക



സഭകളും തമ്മിൽ വലിയ അന്തരമുണ്ടെന്നു കാണാമല്ലോ. ലൌസന്നയിൽ കൂടിയ സാർവ്വത്രികസഭാസമ്മേളനത്തിൽ റോമൻ കത്തോലിക്കസഭമാത്രമെ ഉൾപ്പെടാതെയിരുന്നുള്ളു. ഓർത്തോഡോക്സുസഭ അഥവാ കോൺസ്റ്റാന്റിനോപ്പിൾ പാത്രിയർക്കീസിന്റെ ആദ്ധ്യക്ഷത്തിലും അദ്ദേഹത്തോടുള്ള സംസർഗ്ഗത്തിലുമുള്ള സഭകൾപോലും ലൌസന്നയിൽ പങ്കെടുത്തു. എന്നിട്ടോ? ആലോചന മുറുകി. പല ഉപവകുപ്പുകളായി പിരിഞ്ഞു പലവിഷയങ്ങളെപ്പററി ചിന്തിക്കാനും തീരുമാനങ്ങൾ രൂപീകരിക്കാനും തുടങ്ങി. വിശ്വാസതത്വങ്ങൾ, പട്ടത്വം എന്ന രണ്ടു വിഷയങ്ങളുടെ നാനാമുഖങ്ങളായിരുന്നു ചിന്താവിഷയം. പൌരസ്ത്യരായ ഓർത്തോഡോക്സുസഭക്കാർ "ക്രിസ്തുവിന്റെ സുവിശേഷമുത്തു" എന്ന ഏകവിഷയത്തിൽ മാത്രം മററുസഭകളുമായി യോജിച്ചു. പിന്നെയുള്ള യാതൊന്നിലും യോജിക്കാനോ സമവീക്ഷണം ചെയ്യാനോ സഹകരിക്കാനൊ അവർക്കു യാതൊരു നിവൃത്തിയുമില്ലാതെ പോയി. ഇത്രയും പറഞ്ഞതു നമ്മുടെ നാട്ടിലെ പുനരൈക്യസംബന്ധമായ അഭിപ്രായഗതി ആഴമായിപ്പോയാതെ കേവലം ഐഹികമോ നിസ്സാരമോ ആയ കാര്യങ്ങളിൽക്കൂടെമാത്രം കടന്നുപോകുന്നുവെന്നു കാണിപ്പാൻ മാത്രമാണ്.

തത്വങ്ങളേ സ്പർശിക്കാതെയും വ്യാഖ്യാനങ്ങൾ കൂടാതെയും ഭിന്നകാര്യങ്ങൾ ചെയ്തു് അപ്പോസ്തലകൈവെപ്പു, കൂദാശ, വി: കർബ്ബാനയിൽ ക്രിസ്തുവിന്റെ സാന്നിദ്ധ്യം, സഭയുടെ സ്വഭാവം ഉപദേശിക്കുന്നതിൽ പരമാധികാരം സ്ഥിതിചെയ്യുന്ന സ്ഥാനം ഇവയെല്ലാം സംഘടിക്കുന്ന ഓരോരുത്തരും യഥേഷ്ടം നിർബാധം വ്യാഖ്യാനിച്ചുകൊണ്ടു് ഒരു സഭയായി ജീവിക്കാമെന്നാണു ദക്ഷിണ ഇൻഡ്യയിലെ പുനരൈക്യാലോചനകളുടെ ഗതി. അതിൽ മലങ്കര സുറിയാനിക്കാർക്കു് യാതൊരു സ്ഥലവുമില്ലെന്നുള്ളതു നിസ്തർക്കമത്രെ.

പല ഘടകാംശങ്ങൾ ഏകയോഗമായി ഭിന്നഭാഗങ്ങളെ വഹിച്ചു ജീവിക്കാമെന്നുള്ള ഈ നില പ്രോട്ടസ്റ്റന്റുകാർ തമ്മിൽ സാധ്യമാണ്. അതു് അവർക്കു അനുഗ്രഹകരവുമായിരിക്കാം. ഇവർ തമ്മിൽ അസ്ഥിവാരങ്ങളിൽ ഭേദഗതികൾ ഇക്കാലത്തു വളരെ ചുരുക്കമായതുകൊണ്ടു് പുനരൈക്യം സാധ്യമായിതീരുന്നു. ഇതുപോലെതന്നേ പൌരസ്ത്യസഭകൾ തമ്മിലും പ്രായേണ

റോമൻ കത്തോലിക്കസഭയും പാശ്ചാത്യ പൌരസ്ത്യദേശങ്ങളിലെ പുരാതന കാതോലികസഭകളും തമ്മിലും പുനരൈക്യം സാധ്യമായി കാണപ്പെടുന്നു. മലങ്കരസുറിയാനിക്കാർ ഓർത്തോഡോക്സ്സഭയുമായി യോജിക്കുന്നതിന് ആലോചിച്ചാൽ വലിയ ബുദ്ധിമുട്ടുണ്ടാവുകയില്ല. എങ്കിലും നമ്മുടെ അൾട്രമോണ്ടേൻ സായ നിറം അവർക്ക് സഹിച്ചുകൂടാ. അത് അവരുടെ ഇടുക്കബുദ്ധിനിമിത്തവും കൂടെയാണ്. “സ്തുതിചൊല്ലാകപ്പെട്ട വിശ്വാസകാര്യങ്ങളിൽ അവരോടൊപ്പം ആഢ്യബ്രാഹ്മണ്യം റോമൻകാതോലിക്കർക്കും മററു യാതൊരുത്തർക്കും ഇല്ലെന്ന് അവർ വല്ലാതെ പ്രശംസിക്കുന്നു. നമ്മേയും അവർ വളരെ പഴിച്ചുതള്ളുന്നു. ഈ കൂട്ടർ മതിമറന്ന് ചിലപ്പോൾ പ്രവർത്തിക്കുന്നു. മററെല്ലാ പൌരസ്ത്യരേയുംപോലെ അവരും അപ്രമാദിത്വം സഭയിൽ സ്ഥാപിക്കുന്നു. പക്ഷേ വേദപുസ്തകവും ആദ്യംമുതലുള്ള ഏഴും സാർവ്വത്രിക സുന്നഹദോസുകളുംവരെ വന്നിട്ട് അവിടെ ഇട്ട് അടയ്ക്കുകയാണ്. പിന്നെ സഭ വളരുന്നില്ലെ? സഭ “സത്യത്തെ നേരായി വിഭജിക്കേണ്ടേ?” അതിനുത്തരം ഒന്നും തരുന്നില്ല. പൌരസ്ത്യപൂർവികസഭകൾ എവിടെല്ലാമുണ്ടോ അവിടെയെല്ലാം യൂണിയാററ്സ് അഥവാ മാർപാപ്പായുടെ പരമാധികാരം സമ്മതിക്കുന്നവർ അവരവരുടെ പഴേ തക്സായും മതോപദേശങ്ങളും നടപടികളും ആചാരങ്ങളും അന്യൂനം പാലിച്ചുപോകുന്നുണ്ട്. ഓർതഡോക്സ്, അർമ്മീനിയൻ, ഈഗുപ്പ്തായ, പാശ്ചാത്യസിറിയൻ (പശ്ചിമഏഷ്യായിലെ നമ്മുടെ സഭ)പോലെയുള്ള എല്ലാ വകുപ്പിലും യൂണിയാററ്സുണ്ട്. അവിടെ പുനരൈക്യം സുസാദ്ധ്യമായി തീരുന്നു.

—:—

# ലൂസി, എന്നോടു ക്ഷമിക്ക.

ഇത് ഇരുപതാമത്തെ പ്രാവശ്യമാണ് അവളുടെ നട്ടെല്ലിന് ശസ്ത്രക്രിയ ചെയ്യുന്നത്. കഴിഞ്ഞ ശസ്ത്രക്രിയകളിലെപ്പോലെ ഈ പ്രാവശ്യവും എട്ടാംനാം ദിവസത്തേതിലും അല്പം



ആശ്വാസം കിട്ടാതെ ഇരിക്കയില്ലെന്ന് അവളെപ്പോലെ തന്നെ എല്ലാവരും വിചാരിച്ചു. പക്ഷേ അനുഭവം അതല്ലായിരുന്നു. ശസ്ത്രക്രിയക്കുശേഷം കഷ്ടിച്ച് രണ്ടു മണിക്കൂർ കഴിഞ്ഞപ്പോഴേക്കും വേദന കലശലായി. സഹിപ്പാൻ അവൾ കഴിവതു ശ്രമിച്ചെങ്കിലും, സാധിച്ചില്ല. അവൾ അതിവേദന നിമിത്തംനിലവിളിക്കുവാൻ തുടങ്ങി. പെട്ടെന്നു ഡോക്ടറും പരിചാരികമാരും വന്നു ചേർന്നു. രോഗിയുടെ നാഡിപരിശോധിച്ചശേഷംഎല്ലാവരും വിവർണ്ണരായി പിൻതിരിയുകയാണുണ്ടായത്. ഉടൻ തന്നെ ഫാദർ വില്യമിൻെറ പക്കൽ ആളയച്ചു. അദ്ദേഹം വന്നു അവളുടെ അന്ത്യകർമ്മങ്ങൾ നടത്തി. അനന്തരം ഒരു പിതാവിനടുത്ത വാത്സല്യത്തോടുകൂടെ, മകളെ ഇപ്പോൾ(സാധാരണയിൽനിന്നു വ്യത്യാസപ്പെട്ട)ഒരു ഭാവമാണല്ലൊ നിൻെറമുഖത്തു് കാണുന്നതു്. ഈ ലോകത്തോട് ഇതുപോലെയോ യാത്ര പറയുവാൻ പോകുന്നതു്. ഈ ആസ്പത്രിയിൽ വച്ചു തന്നെ എത്രയോ ആത്മാക്കൾ ധൈര്യത്തോടുകൂടെ ഈ ലോകം കടന്നു പോകുവാൻ നീ സഹായിച്ചിട്ടുണ്ട്. മകളെ, നിൻെറ അനുഭവം ഇതാണൊ? ഇതു് ദൈവമക്കൾക്ക് ചേർന്നതല്ല. സന്തോഷത്തോടും വിശ്വാസത്തോടും കൂടെയാണ് ഈ ലോകത്തോട് യാത്ര പറയേണ്ടതു്, ഇത്രയും പറഞ്ഞിട്ട് അവളുടെ മുഖത്തേക്ക് അല്പനേരം അദ്ദേഹം സൂക്ഷിച്ചു.

അവൾ പറഞ്ഞു:–“എൻെറ പിതാവേ, മരിക്കുന്നതിനു മുൻപ് എൻെറ സഹോദരനെ ഒരു നോക്ക് കണ്ടാൽ കൊള്ളാമെന്നു് എനിക്ക് ഒരു ആഗ്രഹമുണ്ട്. അതു സാധിക്കയില്ലല്ലൊ എന്നോർത്തുള്ള ദു:ഖമല്ലാതെ ഒരു ദു:ഖവുമെനിക്കില്ല. ഇതുവരയും, നിശ്ചയമായും അവനെ കാണാമെന്നു ഞാൻ ആഗ്രഹിച്ചിരുന്നു. പക്ഷേ ഇപ്പോൾ എൻെറ ആശ അവസാനിച്ചിരിക്കുന്നു.” ഇത്രയും പറഞ്ഞു് അവൾ തേങ്ങികരയുവാൻ തുടങ്ങി.

ഹാ! ഒരുരോഗിയുടെ അവസാനആഗ്രഹമാണിതു് ഇതുസാധിക്കുവാൻ വേണ്ടി മരിക്കുവാൻ ഞാൻ തയാറാണ്. പക്ഷെ അവൻ എവിടെയാണെന്നു് ആർക്കറിയാം.? അറിയാമെങ്കിൽ തന്നെ അവനെ ഈ വിവരം അറിയിക്കുവാൻ ആരു് ധൈര്യ

പ്പെടും? എന്നിങ്ങനെ ആത്മഗതം ചെയ്തിട്ട് അവളെ അല്പം ആശ്വസിപ്പിച്ചശേഷം അദ്ദേഹം പുറത്തേക്കുപോയി. അവളൊ ധാരധാരയായി കണ്ണീരൊഴുക്കികൊണ്ട് ആ അവസാന വിനാഴികയിലും, അവനെ ഒന്നു കാണുവാൻ അവസരമുണ്ടാക്കണമെന്ന് പ്രാർത്ഥിച്ചിട്ട് അവളുടെ വേദനയെ ദൈവമുൻപാകെ സമർപ്പിച്ചു.

* * * * * * *

മണിമൂന്നായി ആസ്പത്രിയിൽ സാധാരണയിൽ അധികമായ ഒരു ബഹളം! ഡോക്ടറൻമാരും പരിചാരികമാരും ധൃതഗതിയിൽ അങ്ങിങ്ങായി ഓടിനടക്കുന്നു. ഒട്ടുവളരെ ആളുകളും ആസ്പത്രിയിൽ കൂടീട്ടുണ്ട്. അടുത്ത സ്ഥലത്ത് ഒരുകൂട്ടം കവർച്ചക്കാരും, സ്ഥലവാസികളും തമ്മിൽ പട്ടാപ്പകൽ ഒരു വലിയ ലഹള നടക്കുന്നു. സ്ഥലവാസികൾക്കും കവർച്ചക്കാർക്കും ഒന്നുപോലെ കഠിനമായി പരുക്കേൽക്കുകയാൽ അവരെയെല്ലാം ആസ്പത്രിയിൽ കൊണ്ടു വന്നിട്ടുണ്ട്. അവരെ കാണുന്നതിനായി ഒട്ടുവളരെ ആളുകളും കൂടീട്ടുണ്ട്. അവർക്കുവേണ്ട പരിചരണങ്ങൾ ചെയ്യുന്നബഹളമാണ് അവിടെകാണുന്നത്. ലഹളത്തലവനും അതികലശലായി മുറിവേററിട്ടുണ്ട്. അയാൾ ജീവിക്കുമോ എന്നുള്ളകാര്യം സംശയമാണ്. ഏതെങ്കിലും തരത്തിൽ അവൻ തുലഞ്ഞാൽ മതിഎന്നമാത്രമാണ് അവിടെക്കൂടിയ സർവ്വരുടേയും ആഗ്രഹം.

* * * * * * *

ലൂസിക്ക് ഏഴും, കാട്ടൻ നാലും വയസ്സുപ്രായമായപ്പോഴാണ് അപ്പനമ്മമാർ മരിച്ച് അവർ അനാഥരായിതീർന്നത്. അന്നുമുതൽ ആരംഭിച്ച അവരുടെ കഷ്ടത ഇനിയും അവസാനിച്ചിട്ടില്ല. പകൽ മുഴുവൻ ഭിക്ഷാടനം ചെയ്തു കഴിക്കയും രാത്രിയിൽ വല്ല കെട്ടിടത്തിൻെറ വരാന്തയിൽ കഴിച്ചുകൂട്ടുകയുമാണ് ആദ്യകാലങ്ങളിൽ അവർ ചെയ്തുവന്നത്. രണ്ടുവർഷത്തിനുശേഷം ലൂസി ഒരു വീട്ടിൽ അടുക്കളവേലയിൽ ഏർപ്പെട്ടു. അതിനു പ്രതിഫലമായി കിട്ടുന്ന ഭക്ഷണത്തിൽ അല്പംമാത്രം അവൾ കഴിച്ചിട്ട് ബാക്കി മുഴുവൻ സ്വസഹോദരനു കൊടുത്തു ദാരിദ്ര്യ ദുഃഖമറിയാതെ അവനെ വളർത്തി. അവൾ പലപ്പൊഴും അർദ്ധനഗ്നയായിരുന്നെങ്കിലും, യാചിച്ചും വസ്ത്രം വാങ്ങി അവനെ വൃത്തിയായി സൂക്ഷിച്ചുപോന്നു. അവൾ പകൽ സമയം മുഴുവൻ അടുക്കളയിലായിരുന്നതിനാൽ സഹോദരൻെറ പ്രവൃത്തികളെയൊ കൂട്ടുകെട്ടുകളെയൊ സൂക്ഷിപ്പാൻ അവൾക്ക് കഴിഞ്ഞില്ല. യാതൊരു നിയന്ത്രണവുമില്ലാതെ വഷളായ കൂട്ടുകാരോടുകൂടി ഒരു കുട്ടി വളർന്നാലുണ്ടാകുന്ന ഫലമെന്താണെന്ന് ചിന്തിക്കുകയോ ചിന്തിച്ചാൽ തന്നെ എന്തെങ്കിലും പ്രവൃത്തിക്കുകയൊ ചെയ്യുവാൻ അവൾക്ക് സമയമുണ്ടായിരുന്നില്ല. പതിനാറുവയസ്സു പ്രായമായപ്പോഴേക്കും കാട്ടൻ മഹാ വഷളനായിതീർന്നു. അതോടുകൂടെ പല കേസ്സുകളിൽ പ്രതിയാകുകയും പലപ്രാവശ്യം ശിക്ഷ അനുഭവിക്കുകയും ചെയ്തു. പതിയാറുവയസ്സായശേഷം സഹോദരിയെ കാണുവാൻ പോകുകയോ അവളുടെ ലഘുവായ സഹായം സ്വീകരിക്കയോ ചെയ്തിരുന്നില്ല. പതിനെട്ടാമത്തെ വയസ്സിൽ അവൻ പട്ടണവാസമുപേക്ഷിച്ച് ഒരു തസ്കരസംഘത്തിൽ ചേർന്നു ഉൾനാടുകളിൽ മറയുകയും ചെയ്തു. താമസിയാതെ അവൻ ആ സംഘത്തിൻെറ നായകനായിതീർന്നു ഈ കാലത്തോടടുത്തു തന്നെ ലൂസിയുടെ നട്ടെല്ലിനു കഠിനമായ ഒരു രോഗം ആരംഭിക്കുകയും അടുത്തുള്ള ഒരു ആസ്പത്രിയെ അഭയം പ്രാപിക്കുകയും ചെയ്തു. രോഗത്തിൽ ഒൻപതു വർഷം മുഴുവൻ അവൾ കഴിക്കേണ്ടിവന്നു. ആസ്പത്രിയിൽ താമസിച്ചകാലം മുഴുവൻ നിശ്ചയമായും അവൾ ആസ്പത്രിയുടെ ഒരു വെളിച്ചമായിരുന്നു. അവൾ കലശലായ വേദന അനുഭവിച്ചുകൊണ്ടിരുന്നെങ്കിലും, മററുള്ള എല്ലാരോഗികളെയും അവൾ ആശ്വസിപ്പിച്ചു പോന്നു. അവളുടെ വേദന സ്വസഹോദരൻെറ മാനസാന്തരത്തിനുവേണ്ടി ദൈവമുൻപാകെ ഒരുയാഗമായി അർപ്പിക്കുന്നു എന്നുള്ളതുമാത്രമായിരുന്നു അവളുടെ ആശ്വാസം മുഴുവൻ. ഈ ഒൻപതു വർഷകാലത്തിനുള്ളിൽ ഇരുപതുപ്രാവശ്യം അവളുടെ നട്ടെല്ലിനു ശസ്ത്രക്രിയ നടത്തീട്ടുണ്ട് ഇരുപതാമത്തെ പ്രാവശ്യം നടത്തിയ ശസ്ത്രക്രിയയുടെ വിവരമാണ് മുകളിൽ പ്രസ്താവിച്ചത്.

തസ്കരസംഘത്തിൽ ചേന്ന കാൎട്ടൻ ആ പണിയിൽ അടിക്കടി ഉയൎന്നുവരികയും പ്രതിദിനമെന്നപോലെ അക്രമങ്ങളും കൊലകളും നടത്തിക്കൊണ്ടിരിക്കുകയും ചെയ്തു. അവസാനം പട്ടാപ്പകൽ ഒരു കവൎച്ച നടത്തുകയും, അതിൽ അപായകരമാം വണ്ണം മുറിവേൽക്കുകയും കെട്ടിയെടുത്തു് ആസ്പത്രിയിൽ കൊണ്ടുവരികയുമാണു് ചെയ്തിരിക്കുന്നതു്. ആസ്പത്രിയിൽ വന്നു് അല്പം കഴിഞ്ഞപ്പോൾ അവനു് ബോധം വീണു. ഉടൻതന്നെ ഒരു പട്ടക്കാരനെ കാണണമെന്നാവശ്യപ്പെട്ടു. ആസ്പത്രിയിലെ ചാപ്ലയിൻ വില്യംസ് വന്നു അദ്ദേഹത്തിന്റെ കുമ്പസാരം കേൾക്കുകയും, തൈലാഭിഷേകം നടത്തി വി: കുൎബാന കൊടുക്കുകയും ചെയ്തു. ഫാദർ വില്യംസ് പോകുവാൻ ആരംഭിക്കുമ്പോൾ 'എനിക്കൊന്നു പറയുവാനുണ്ടു്' എന്നു കാൎട്ടൻ അദ്ദേഹത്തെ തടഞ്ഞു.

'പറയുക' എന്നദ്ദേഹം ആവശ്യപ്പെട്ടു.

കാൎട്ടൻ—ഗൽഗദസ്വരത്തിൽ പറഞ്ഞു. എന്റെ അവസ്സാനം ആയിരിക്കുന്നു. അവളെ ഒന്നു കണ്ടിട്ടു് മരിച്ചാൽ കൊള്ളാമെന്നു് ആഗ്രഹമുണ്ടു്.

ഫാദർ—ആരെ?

കാൎട്ടൻ—എന്റെ സഹോദരി.

ഫാദർ—നിങ്ങളുടെ സഹോദരി എവിടെയാണു്? പേരെന്താണു്?

കാൎട്ടൻ—'ലൂസി' അവൾ എവിടെ താമസിക്കുന്നു എന്നു നിശ്ചയമില്ല.'

അദ്ദേഹം അല്പനേരം ദീൎഘിച്ചുകൊണ്ടു്:—ഓ അവൾ ഈ ആസ്പത്രിയിൽ തന്നെയുണ്ടു്. ആസന്നമരണയായ അവൾ അല്പസമയം മുമ്പു് മരണത്തിനു മുമ്പേ, നിന്നെ ഒരു നോക്കു കാണുവാൻ ആഗ്രഹിക്കുന്നതായി എന്നോടു പറഞ്ഞു. നിന്നെ കാണുവാൻ സാധിക്കയില്ലല്ലോ എന്നോൎത്തു് അവൾ ഇപ്പോൾ കുലശലായി ദുഃഖിക്കയാണു്. ദൈവത്തിന്റെ വലിയകരുണ. അല്ലെങ്കിൽ നിരാശയോടു് അവൾ ഇവിടം കടക്കേണ്ടിയിരുന്നേനേ.



കാൎട്ടൻ—എനിക്കവളെ കാണണം—വേഗം—ഒട്ടും അമാന്തിക്കരുതു്.

പെട്ടെന്നു കാൎട്ടനെ കട്ടിലോടുകൂടെ ലൂസിയുടെ മുറിയിലേക്കു കൊണ്ടുപോയി അവളുടെ കട്ടിലോടു് അടുപ്പിച്ചിട്ടു് ലൂസി, എന്നോടു ക്ഷമിക്കു, എന്നു പറഞ്ഞു കാൎട്ടൻ കൈകൾ രണ്ടും മുൻപോട്ടുനീട്ടി. അൎദ്ധപ്രാണയായി കിടന്ന ലൂസി കണ്ണുകൾ തുറന്നു. ഹാ! അവളുടെ സഹോദരൻ! "ദൈവം നിന്നോടു ക്ഷമിക്കട്ടെ" എന്നുപറഞ്ഞു് അവളും കൈകൾ രണ്ടും നീട്ടി. അവരുടെ കൈകൾതമ്മിൽ ചേൎന്നു. ഈ നിലയിൽ അഞ്ചു മിനിററുകഴിഞ്ഞു. ആ രണ്ടാത്മാക്കളും ഈ ലോകത്തോടു യാത്രപറകയും ചെയ്തു.

—o—

# പശ്ചാത്താപത്തിന്റെ ഫലം.

(K. P. V.)

വിശുദ്ധലൂക്കോസിന്റെ സുവിശേഷത്തിൽ പുണ്യാത്മാക്കളായ പുരുഷന്മാരുടെ അവഹേളനത്തിനും, പതിവ്രതകളായ സ്ത്രീകളുടെ പരിഹാസത്തിനും, പാത്രീഭൂതയായ ഒരു സ്ത്രീയെ നാം കാണുന്നു. ആ ദായമാൎഗ്ഗമായോ ഭോഗേഛയെ തൃപ്തിപ്പെടുത്തുന്നതിനു വേണ്ടിയോ അവൾ സ്വീകരിച്ചിരുന്ന സന്മാൎഗ്ഗരഹിതമായ ജീവിതഗതിയെക്കുറിച്ചു ദീൎഘകാലത്തേക്കു അവൾക്കു ലജ്ജ തോന്നിയില്ല. പ്രായം അധികരിക്കുംതോറും അവളുടെ ജീവിതഗതിയേക്കുറിച്ചു് അവൾക്കു വെറുപ്പുതോന്നിയെ

ങ്കിലും, വീണ്ടും തുടൎന്നുകൊണ്ടിരുന്ന അസന്മാൎഗ്ഗജീവിതഗതി നിരാശക്കടലിലേക്ക് അവളെ വലിച്ചിറക്കുകയാണുണ്ടായതു്. ക്രമേണ ഈ കടലിൽ അവൾ നീന്തിക്കുഴഞ്ഞു് കുടിച്ചുതാഴുവാൻ തുടങ്ങി. ഈ അത്യാപൽഘട്ടത്തിൽ കിടന്നുകൊണ്ടു കരയ്ക്കുനില്ക്കുന്ന ഓരോ പുരുഷന്മാരുടെയും മുഖത്തേക്കു സഹായാൎത്ഥം അവൾ സൂക്ഷിച്ചു. ഒരുത്തമമാതൃക കാണിച്ചുകൊടുത്തു് ധൈൎയ്യപ്പെടുത്തി സന്മാൎഗ്ഗപഥത്തിൽ അവളെ ആക്കിവയ്ക്കുവാൻ പരിചയക്കാരുടെ കൂട്ടത്തിൽ ആരെയും അവൾ കണ്ടില്ല. അവരെല്ലാം അല്പമായോ അധികമായോ സന്മാൎഗ്ഗജീവിതത്തെ ചവിട്ടിത്തേച്ചവരായിരുന്നു. തന്നെയോ അവരിൽ പലരും ഈ അധമാവസ്ഥയിലേക്ക് അവളെ തള്ളിയവരും, അവിടെ അവളെ മുക്കിക്കൊല്ലുവാൻ ശ്രമിച്ചവരും, ശ്രമിക്കുന്നവരുമായിരുന്നു. പല സ്ത്രീകളെയും അവൾ സൂക്ഷിച്ചുനോക്കി. അവരും ഏറെക്കുറെ അവളുടെ അനുഭവക്കാർതന്നെയായിരുന്നു. അവളേപ്പോലെതന്നെ നിരാശക്കടലിൽ താഴുവാൻ ഭാവിക്കുന്ന സ്ത്രീപുരുഷന്മാർ അവളെ രക്ഷിക്കുന്നതെങ്ങനെ? അല്പമായിട്ടെങ്കിലും അവളെ ഗുണദോഷിച്ചവർ തന്നെയും ഈ അധൎമ്മത്തിനു് വിധേയരായിരുന്നു. വ്യഭിചാരിണി എന്ന കുററം ചുമത്തി പരിശുദ്ധന്മാർ എന്നു നടിച്ചു് അവളെ കല്ലെറിയുവാൻ കൊണ്ടുപോയവരാകട്ടെ നരകക്കുഴിയായിരുന്നു. ആകെക്കൂടെ ചാരിത്രം എന്ന പദം, തദ്ദേശഭാഷയുടെ അകാരാദിയിൽ സ്ഥലം പിടിച്ചിട്ടുണ്ടോ എന്നുതന്നെയും അവൾ സംശയിച്ചിരിക്കാം.

അവളുടെ ആശ മുഴുവൻ അസ്തമിച്ചു. അന്ധകാരവും സൎവ്വത്ര വ്യാപിച്ചുതുടങ്ങി. അവളുടെ ആശയുടെ രശ്മികൂടെയും അസ്തമിച്ചതായി അവൾക്കു തോന്നി. അവളെ വഞ്ചിച്ചു ഈ തരത്തിലാക്കിയ വിടന്മാരും അവളുടെ ദൃഷ്ടിപഥത്തിൽ നിന്നു മറഞ്ഞു. 'നിരാശയിൽ മരിക്കണം ഇതാണെന്റെ വിധി. എന്റെ പാപത്തിനു തക്ക ശിക്ഷയാണിതു്' എന്നുറച്ചുകൊണ്ടു് അന്ത്യശ്വാസം വിടുവാൻ അവൾ നന്നായി ഒരുങ്ങി. (പാപം ഭയങ്കരമാണെന്നു ബോധപ്പെട്ട ശേഷവും അതിൽതന്നെ ജീവിക്കുന്നതല്ലേ കൂടുതൽ ഭയങ്കരം!)



പെട്ടെന്നു് അകലെ ഒരു പൎവ്വതത്തിന്റെ മുകളിൽ ഒരു ചെറിയ വെളിച്ചം അവൾ കണ്ടു. അത്യാകാംക്ഷയോടെ അവൾ ആ വെളിച്ചത്തെ സൂക്ഷിച്ചുനോക്കി. അന്ധകാരമദ്ധ്യേയുണ്ടായ ഈ ദീപത്തിനുള്ളിൽ ഒരു ദിവ്യപുരുഷവിഗ്രഹം അവൾക്കു പ്രത്യക്ഷമായി. ആ ദിവ്യൻ അവൾ കണ്ടിട്ടുള്ള പുരുഷന്മാരിൽവച്ചു തികച്ചും വ്യത്യസ്തപ്പെട്ടവനായിരുന്നു. അദ്ദേഹം ചാരിത്രശുദ്ധിയേപ്പററി ഉച്ചത്തിൽ പ്രസംഗിച്ചുകൊണ്ടിരുന്നു. ഈ പൎവ്വതഗീത അവളുടെ ചെവിയിൽ എത്തിയതോടുകൂടെ ഏതാണ്ടു് അൽപമായ ഒരു ആശ അവൾക്കുണ്ടായി. അവൾ അവളുടെ ജീവിതം അദ്ധ്യായംപ്രതി പരിശോധിച്ചു. അപ്പനോടൊന്നിച്ചു് കന്യകയായി പാൎത്തകാലം, ഭൎത്താവായ ന്യായാധിപനുമൊന്നിച്ചു താമസിച്ച ചുരുങ്ങിയകാലം, അനന്തരം ഭൎത്താവിനെവഞ്ചിച്ചു് ആ സഹസ്രാധിപന്റെ വെപ്പാട്ടിയായി പാൎത്തകാലം, അവസാനം പട്ടണമദ്ധ്യത്തിൽ പരസ്യമായിത്തന്നെ വേശ്യാവൃത്തിയിൽ താമസിക്കുന്ന ആധുനികകാലം ഇതെല്ലാം പദംപ്രതി സൂക്ഷ്മമായി അവൾ പരിശോധിച്ചു. ചാരിത്രം എന്ന പദം ഒരു പ്രാവശ്യം ഒരിടത്തെങ്കിലും കണ്ടെത്തുവാൻ അവൾക്കു കഴിഞ്ഞില്ല.

അവളുടെ ലജ്ജയും നിരാശയും ദുഃഖമായും അനുതാപമായും രൂപഭേദപ്പെട്ടു. അവളെ ഈ തരത്തിൽ അധഃപതിപ്പിച്ച വിടന്മാരെ അവൾ ഹൃദയപൂൎവ്വം ശപിച്ചു. ഇതോടെ കുഴഞ്ഞുപോയ അവളുടെ കൈകാലുകൾക്കു് അല്പം ആശ്വാസം കിട്ടിയതായി അവൾക്കു തോന്നി. ഉടൻതന്നെ വലിഞ്ഞിഴഞ്ഞു് കരയ്ക്കുകയറി ആ വെളിച്ചം കണ്ട സ്ഥലത്തു് ഓടിയെത്തി. പക്ഷെ ആ ദിവ്യവിഗ്രഹത്തിന്റെ മുൻപിൽ ചെല്ലുവാൻ അവൾ ധൈൎയ്യപ്പെട്ടില്ല. ലജ്ജയും ഭയവും നിമിത്തം, അധികകാലം ഈ ദിവ്യ ഗുരുവിനെ അവൾ അനുധാവനം ചെയ്തെങ്കിലും അവിടുത്തെ ദൃഷ്ടിയിൽ എത്തുപെടുവാൻ അവൾ ഭയപ്പെട്ടു. ഗുരുവിനെ നേരിട്ടുകണ്ടു് അവളുടെ അധൎമ്മം ഏററു പറഞ്ഞു് സന്മാൎഗ്ഗ ജീവിതത്തിനുള്ള ശക്തി പ്രാപിക്കണമെന്നു പ്രതിദിനം കൂടുതൽ കൂടുതലായി അവൾ ആഗ്രഹിച്ചെങ്കിലും; സാഹചൎയ്യങ്ങളുടെ പ്രാതികൂല്യം നിമിത്തം അതിനവൾ അവധി കുറിച്ചു. ഇതു

സാധിക്കാതെ ഇരുന്നതിനാൽ പൂർവ്വാധികം ദുഃഖിതയായി കണ്ണുനീർ പുഴയിൽ കുളിച്ചു തുടങ്ങി. (അനുതപിക്കുകയും പാപപരിഹാരം സമ്പാദിക്കയും ചെയ്യണമെന്ന് പലൎക്കും ആഗ്രഹമുണ്ടെങ്കിലും, പാപം ഏറ്റു പറയുവാനുള്ള ലജ്ജ നിമിത്തം വി: കുമ്പസാരത്തിന് അവധികുറിക്കുന്നവർ എത്ര അധികം!)

അവസ്സാനം ഗുരുവിനെ ഒരു പരീശ്ശൻ അത്താഴത്തിനു ക്ഷണിച്ചിരിക്കുന്നതായി അവൾ അറിഞ്ഞു. ഈ പററിയ അവസരം നഷ്ടപ്പെട്ടുത്തരുതെന്നു കരുതി "ആ തകൎന്ന തൈലഭരണി"യുമായി അവൾ അവിടുത്തെ പിൻഗമിച്ചു. അദ്ദേഹം യഹൂദരീതിയനുസരിച്ച് കാൽ പിൻപോട്ടുമടക്കിയിരുന്നു ഭക്ഷണത്തിനാരംഭിച്ചു. അവൾ പിൻപിൽ തുറന്നുകിടന്നവാതിൽവഴി അകത്തു കടന്നതിനാൽ ആരും കണ്ടില്ല. അവൾ തൃപ്പാദങ്ങളുകൽ മുട്ടുകുത്തി കരയുവാൻ തുടങ്ങി. ചുടുകണ്ണീർ ധാരധാരയായി പാദത്തിൽ പതിച്ചപ്പോഴെ ഗുരു തിരിഞ്ഞുനോക്കിയുള്ളൂ. പശ്ചാത്താപമൂൎത്തിയായ അവളെ കണ്ടപ്പോഴേക്ക് അവിടുത്തെ ഹൃദയം അലയുകയും, അവളുടെ ദുഃഖത്തിൽ ഭാഗഭാക്കാകുകയും ചെയ്തു പൊടിയണിഞ്ഞിരുന്ന തൃപ്പാദങ്ങൾ കണ്ണുനീരാൽ കഴുകി തഴച്ചുരുണ്ട അവളുടെ കാർക്കൂന്തൽകൊണ്ട് തുടച്ചു വൃത്തിയാക്കി അനന്തരം അധൎമ്മത്തിന്റെ കേളീരംഗമായിരുന്ന അധരം പല വുരു തൃപ്പാദങ്ങളുകൽ ചേൎക്കുകയും, "തകരാറായ തൈലഭരണി" പൊട്ടിച്ച് ലേപനം ചെയ്യുകയും ചെയ്തു.. ഇതോടെ ദിവ്യനാഥൻ പ്രസാദിക്കുകയും അവളുടെ താപഭാരം തീൎത്തു ചാരിത്ര ശുദ്ധിയും സാന്മാൎഗ്ഗിക ധൈൎയ്യവും അവൾക്ക് പ്രദാനം ചെയ്യുകയും ചെയ്തു. കൂടാതെ "സുവിശേഷം പ്രസംഗിക്കുന്നിടത്തെല്ലാം ഇവൾ ചെയ്തതു് ഇവളുടെ ഓൎമ്മയ്ക്കായി പ്രസ്ഥാപിക്കും" എന്ന് അവളുടെ പശ്ചാത്താപത്തിന് അവിടുന്നു മുദ്രയിടുകയും ചെയ്തു.

ഇന്നാകട്ടെ പുരുഷന്മാരും സ്ത്രീകളും, അവളെ പുണ്യവതിയായി ബഹുമാനിക്കുകയും, അവളുടെ ചാരിത്രത്തെ കീൎത്തിക്കുകയും അവളുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിക്കുകയും ചെയ്യുന്നു. ഇതിനവളെ പ്രാപ്തയാക്കിതിൎത്തതു് യഥാൎത്ഥ പശ്ചാത്താപമല്ലാതെ എന്താണ്?

——o——